# ഗൌരീചരിത്രം




കൊച്ചി ഭാഷാപരിഷ്കരണക്കമ്മിറ്റി വകയായി

പ്രസിദ്ധപ്പെടുത്തുന്നത്

# ഗൌരീചരിതം

(ഒരു പഴയ പ്രബന്ധം)

---

കൊച്ചി ഭാഷാപരിഷ്കരണക്കമ്മിറ്റിക്കായി
പ്രസിദ്ധപ്പെടുത്തുന്നത്

—:o:—

വാണീകളേബരം അച്ചുക്കൂടം

തൃശ്ശിവപേരൂർ

—(*)—

൧൦൯൨

 വില എട്ടണ

# മുഖവുര

ഭാഷാസാഹിത്യലോകത്തിൽ വളരെ വിശിഷ്ട മായ ഒന്നാണ് ചമ്പൂപ്രസ്ഥാനം. ജനങ്ങൾ അതിനെ ഇന്നത്തേക്കാൾ ബഹുമാനിച്ചിരുന്ന ഒരു കാലമുണ്ടായിരുന്നു. പാഠകം പറയുന്ന പതിവിന്റെ പ്രചാരം കുറഞ്ഞതോടുകൂടിയാണ് ചമ്പൂകാവ്യങ്ങളുടെ കാന്തി മങ്ങിത്തുടങ്ങിയത്. ചളിപുരണ്ടാലും രത്നങ്ങളുടെ യഥാൎത്ഥശോഭ കുറയാത്തതുപോലെ, ചമ്പൂക്കളുടെ അനൎഘമായ മാഹാത്മ്യത്തിന് ഇപ്പോഴും യാതൊരു കോട്ടവും തട്ടീട്ടില്ല. അത് അന്നും ഇന്നും സഹൃദയന്മാൎക്കു സസന്തോഷം സ്വാഗതം പറഞ്ഞുകൊണ്ടുതന്നെയിരിക്കുന്നു. ഭാഷ നിലനില്ക്കുന്നിടത്തോളം കാലം, ഈ തേജഃപുഞ്ജങ്ങൾ ആത്മീയമായ കിരണപൂരംകൊണ്ടു സാഹിത്യനഭോമണ്ഡലത്തെ പ്രകാശമാനമാക്കിക്കൊണ്ടിരിക്കുമെന്നുള്ളതിൽ സംശയമില്ല. ഇക്കൂട്ടത്തിൽപെട്ട ഒന്നത്രേ, ഇപ്പോൾ സഹൃദയന്മാരുടെ സ്വാഗതത്തിന്നു വിഷയമായിരിക്കുന്ന "ഗൌരീചരിതം".

ഭാഷയിൽ ചമ്പൂപ്രസ്ഥാനത്തിന്റെ പ്രഥമാവതാരകാലം, കൊല്ലം ൭-ാം ശതവൎഷത്തിന്റെ ഉത്തരാൎദ്ധമാണെന്നു തോന്നുന്നു. പിന്നീട് ഏകദേശം രണ്ടു നൂററാണ്ടോളം കാലം, സാഹിത്യസാമ്രാജ്യം ച

മ്പുക്കളുടെ കൎത്താരങ്ങായിരുന്നു. പാഠകത്തിനുണ്ടായിരുന്ന പ്രചുരമായ പ്രചാരം, പ്രഭുക്കളുടെ പ്രോത്സാഹനം, കേരളബ്രാഹ്മണരുടെ പ്രത്യേക ജീവിതരീതി, എന്നീ കാരണങ്ങൾ ചമ്പുക്കളുടെ അഭിവൃദ്ധിയിൽ പ്രത്യേകം സഹായിച്ചിട്ടുണ്ടായിരിക്കണം. മലയാളികളെ സംബന്ധിച്ചു നോക്കുകയാണെങ്കിൽ, പുനത്തെക്കൊണ്ടു സനാഥമായ പതിനെട്ടരക്കവിയോഗത്തിൻെറ ചരിത്രവും, ഇന്നു പ്രാചീനചമ്പുക്കളിൽ അധികവും കണ്ടുകിട്ടുന്നതു പ്രഭുകുടുംബങ്ങളിലൊ രാജകുടുംബങ്ങളിലൊ നിന്നാണെന്നുള്ള വാസ്തവവും ആലോചിച്ചാൽ പ്രാചീനകവികളെ—വിശിഷ്യ ചമ്പൂകൎത്താക്കന്മാരായ കേരളബ്രാഹ്മണരെ—അന്നത്തെ പ്രഭുക്കന്മാർ പ്രത്യേകം പ്രോത്സാഹിപ്പിച്ചുവന്നിരുന്നുവെന്നു മനസ്സിലാക്കാം.

പ്രാചീനഗ്രന്ഥങ്ങളുടെ കാൎയ്യത്തിൽ പൊതുവേയും, ചമ്പുക്കളെ സംബന്ധിച്ചിടത്തോളം പ്രത്യേകിച്ചും, ഗ്രന്ഥകൎത്താക്കന്മാരെ നിൎണ്ണയിക്കുന്ന കാൎയ്യം തീരെ അസാദ്ധ്യമായിട്ടാണ് കാണുന്നതു്. കൎത്താവാരെന്നു നിശ്ചയമില്ലാത്ത ഗ്രന്ഥങ്ങളുടെ ഉടമസ്ഥാവകാശത്തെ നിൎണ്ണയിക്കുന്നതിന് നിരൂപകന്മാർ അവലംബിക്കാറുള്ള പ്രധാനമായ ഒരു മാൎഗ്ഗം ഗ്രന്ഥാന്തരസാമ്യമാണല്ലോ. എന്നാൽ "സൎവ്വനിബന്ധനഹൎത്താ"ക്കളായിത്തീരുന്നതിന് ഒട്ടും മടി കാണിച്ചിട്ടില്ലാത്ത ചമ്പൂകൎത്താക്കളെ സംബന്ധിച്ചിടത്തോളം ഈ മാൎഗ്ഗം ദുൎബ്ബലപ്രായമായിട്ടാണ് കാണ

പ്പെടുന്നതു്. സംസ്കൃതസാഹിത്യവുമായി പരിചയിച്ചിട്ടുള്ളവക്കു ചമ്പുക്കളിലെ ഉദ്ധരണങ്ങൾ സുപരിചിതങ്ങളായിരിക്കും. പ്രസ്തുത കൃതിയുടെ കൈയെഴുത്തുഗ്രന്ഥത്തിൽതന്നെ സൌന്ദര്യലഹരിയിൽനിന്നു രണ്ടുപദ്യങ്ങൾ* മംഗളരൂപത്തിൽ ഉദ്ധരിച്ചു കാണുകയുണ്ടായി. അവയ്ക്കു കഥയുമായി യാതൊരു ബന്ധവും ഇല്ലാത്തതുകൊണ്ടും മംഗളാത്മകങ്ങളായ മറു മൂന്നു പദ്യങ്ങൾ ഉള്ളതുകൊണ്ടും അവയെ വിട്ടുകളകയാണു് ചെയ്തിട്ടുള്ളതു്. സമാനകാലീനന്മാരായ കവികളുടെ കൃതികളിൽനിന്നു സന്ദർഭോചിതങ്ങളായ ഭാഗങ്ങളെ ഉദ്ധരിക്കുന്നതിനും ചമ്പൂകത്താക്കൾക്കു മടിയില്ല. ആശയാപഹരണത്തിന്റെ കാര്യമോ പറയേണ്ടതുമില്ല. ഈ സ്ഥിതിക്കു ഗ്രന്ഥാന്തരസാമ്യംകൊണ്ടുള്ള കത്തൃനിർണ്ണയം ചമ്പുക്കളെ സംബന്ധിച്ചിടത്തോളം തീരെ ദുസ്സാധമായിട്ടാണിരിക്കുന്നതു്. "ഗൌരീചരിത"ത്തിന്റെ കാര്യത്തിലും അനുഭവം ഇതുതന്നെ.

ചമ്പൂകത്താക്കന്മാർ തങ്ങളുടെ കവിതകൾക്കു

---

* കിരീടം വൈരിഞ്ചം പരിഹര പുരഃ കൈടഭഭിദഃ
കഠോരേ കോടീരേ സ്ഖലസി ജഹി ജംഭാരിമകുടം
പ്രണമ്രേഷ്വേതേഷു പ്രസഭമുപയാതസ്യ ഭവനം
ഭവസ്യാഭ്യുത്ഥാനേ വദതി ശിവേ ത്വാം പരിജനഃ.
ഗിരാമാഹുർദ്ദേവീം ദ്രുഹിണഗൃഹിണീമാഗമവിദോ
ഹരേഃ പത്നീം പത്മാം ഹരസഹചരീമദ്രിതനയാം
തുരീയാ കാപി ത്വം ദുരധിഗമനിസ്സീമമഹിമാ
മഹാമായാ വിശ്വം ഭ്രമയസി പരബ്രഹ്മമഹിഷി

വിഷയമായി സ്വീകരിച്ചു കണ്ടിട്ടുള്ളതു അധികവും പൌരാണികകഥകളേയാണ്. അപൂൎവ്വം ചില സ്ഥലമാഹാത്മ്യങ്ങളും ഇക്കൂട്ടത്തിൽ പെട്ടിട്ടില്ലെന്നില്ല. ശ്രോതാക്കളുടേയും ദ്രഷ്ടാക്കളുടേയും സന്മാൎഗ്ഗപ്രതിപത്തിയും മതബോധവും കാവ്യപ്രയോജനമായി തൽകൎത്താക്കന്മാർ ഉദ്ദേശിച്ചിട്ടുള്ളതുകൊണ്ടായിരിക്കാം, അവർ പൌരാണികകഥകളെത്തന്നെ ആശ്രയിച്ചതു്. "ഗൌരീചരിത"കൎത്താവും ഈ സമ്പ്രദായത്തെ വിടാതെ ഇതിവൃത്തരൂപീകരണത്തിനായി ദേവീമാഹാത്മ്യത്തെ ആശ്രയിച്ചു.

ഗദ്യപദ്യാത്മകമായ കാവ്യമാണ് ചമ്പു. സാധാരണ പദ്യകാവ്യങ്ങളിലെപ്പോലെ സൎഗ്ഗാന്തങ്ങളിൽ മാത്രമേ വൃത്തം ഭിന്നിച്ചുകൂടൂ എന്ന നിയമം ചമ്പുക്കളെ ബാധിക്കുന്നില്ല. കവിയുടെ ഇഷ്ടം പോലെ ഏതു വൃത്തവും ഇടകലൎത്തി ഉപയോഗിക്കാം; എങ്കിലും രസപോഷണത്തിനും ഔചിത്യദീക്ഷയ്ക്കുംവേണ്ടി സന്ദൎഭാനുഗുണമായ വൃത്തങ്ങൾ ഉപയോഗിക്കുന്നതിനു ചമ്പൂകൎത്താക്കൾ പ്രത്യേകം ശ്രദ്ധിക്കാറുണ്ടു്. ഉദാഹരണത്തിനു പൃഥ്വീവൃത്തത്തെ എടുക്കാം. യുദ്ധയാത്ര പൃഥ്വീവൃത്തത്തിൽ മാത്രമേ ആയിക്കൂടൂ എന്നു മിക്കവൎക്കും നിൎബ്ബന്ധമുണ്ട്.

ചമ്പുക്കളിലെ ഗദ്യങ്ങൾ ഛന്ദശ്ശാസ്ത്രപ്രകാരം നോക്കിയാൽ ഗദ്യങ്ങളല്ല. ദ്രാവിഡഭാഷാവൃത്തങ്ങളിൽ പലതും ചമ്പുക്കളിൽ കടന്നാൽ ഗദ്യം എന്ന

പേർ സ്വീകരിക്കുന്നു എന്നേയുള്ളൂ. അക്ഷരങ്ങൾക്കോ മാത്രകൾക്കോ ചില നിയമങ്ങളുള്ള പദ്യങ്ങളിൽനിന്നു അതൊന്നുമില്ലാത്ത ഗദ്യങ്ങളിലേയ്ക്കുള്ള എടുത്തുചാട്ടം, രംഗപ്രയോഗവിഷയത്തിൽ, അത്ര ആശാസ്യമല്ലെന്നു അന്നത്തെ കവികൾക്കു തോന്നിയിരിക്കാം; അഥവാ, ഇന്നത്തെപ്പോലെ ഗദ്യം പരിഷ്കരിക്കപ്പെടാതിരുന്നതുകൊണ്ടു കവികൾ അതിനെ വകവെയ്ക്കാതിരുന്നതാണെന്നും വരാം; സംസ്കൃതചമ്പുക്കളിലെ ചില ഗദ്യങ്ങൾക്കും ഒരു "പദ്യച്ഛായ" കാണാറുണ്ടെന്നുള്ളതും ഇവിടെ വിസ്മരിക്കത്തക്കതല്ല. സംസ്കൃതമയമായ ഒരു ഗദ്യമെങ്കിലും ഒരു ചമ്പുവിൽ ഉണ്ടായിരിക്കണമെന്നു തൽകർത്താക്കന്മാർക്കു നിർബ്ബന്ധമുള്ളതുപോലെ തോന്നുന്നു. ദണ്ഡകവും അപരിഹാര്യംതന്നെ. ഗദ്യപദ്യങ്ങളെ അധികരിച്ച് ഇവിടെ വിവരിച്ചിട്ടുള്ള സംഗതികൾക്കെല്ലാം "ഗൌരീചരിത"ത്തിൽതന്നെ ഉദാഹരണങ്ങൾ കാണാം.

"ആശീർന്നമസ്ക്രിയാവസ്തുനിർദ്ദേശാ"ത്മകങ്ങളായ മൂന്നുവിധം കാവ്യമുഖങ്ങളേ ചമ്പൂകർത്താക്കളും സ്വീകരിക്കാറുണ്ട്. മംഗളാചരണത്തിനുശേഷം, രംഗത്തിൽ ഒരു തോഴനെക്കണ്ടതുകൊണ്ടുണ്ടായ സന്തോഷത്തെ വിശേഷരൂപത്തിലും കഥാസൂചകമായ ഒരു ഭാഗത്തെ തത്സമർത്ഥകമായ രീതിയിൽ സാമാന്യരൂപത്തിലും ഘടിപ്പിച്ച് കഥയിലേക്കു പ്രവേശിക്കയാണ് സാധാരണ പതിവ്. പൂർവ്വാർദ്ധത്തെ

ഉപദേശപരമായ സാമാന്യമായും ഉത്തരാൎദ്ധത്തെ ഉദാഹരണാത്മകമായ വിശേഷമായും ഘടിപ്പിക്കുന്ന രീതിയും അസാധാരണമല്ല. "ഗൌരീചരിതം" ഇവയിൽ രണ്ടാമത്തെ ഇനത്തിൽ പെടുന്നു.

കഥയിലേയ്ക്കു പ്രവേശിച്ചുകഴിഞ്ഞാൽ അധികവും വൎണ്ണനയായി കഴിഞ്ഞുകൂടും. കഥാകഥനത്തിനുവേണ്ടി വൎണ്ണിക്കുകയല്ല, വൎണ്ണിക്കുന്നതിനുവേണ്ടി കഥ പറയുകയാണു് ഇവർ ചെയ്യുന്നതു്. സ്തോഭജനകമായ വൎണ്ണനമാണല്ലോ കവിതയുടെ ജീവൻ. യുദ്ധവും കലഹവുംകൊണ്ടു നിറഞ്ഞ "ഗൌരീചരിത"ത്തിൽ കവിക്കു വൎണ്ണിക്കുന്നതിനു വളരെയൊന്നും ഇടം കിട്ടുന്നില്ലെങ്കിലും കിട്ടുന്ന അവസരത്തെ കവി വെറുതേ കളയുന്നില്ല. സ്കന്ദസംഭവാസനത്തിനായി മോഹിനീവേഷം ധരിക്കുന്ന ഗൌരിയെ വൎണ്ണിക്കുന്ന ഭാഗം കവിയുടെ മനോധൎമ്മവിശാലതയേയും വൎണ്ണനാചാതുരിയേയും വേണ്ടപോലെ തെളിയിക്കുന്നുണ്ടു്.

രസാനുരൂപമായ സ്തോഭത്തെ ഉളവാക്കത്തക്കവണ്ണം ഭാഷയേയും രീതിയേയും ക്രമപ്പെടുത്തുന്നതിനു ചമ്പൂകൎത്താക്കൾക്കുള്ള പാടവം ഒന്നു വേറെതന്നെയാണു്. ഇഷ്ടംപോലെ വൃത്തങ്ങളെ ഇടകലൎത്തി ഉപയോഗിക്കുന്നതിനുള്ള സ്വാതന്ത്ര്യം ഈ സന്ദൎഭത്തിലാണു് കവികൾക്കു അധികം പ്രയോജനീഭവിക്കുന്നതു്.

"അവൻ സംസാരിക്കുന്നതുപോലും ചമ്പൂരീതി

യിലാണ്'' എന്ന ഒരു ചൊല്ല് ഇപ്പോൾ സാധാരണമായിത്തീന്നിട്ടുണ്ട്. ഭാഷാഭേദമാണ് ഇതിന്ന കാരണം. സംസ്കൃതപദപ്രയോഗം ധാരാളമെന്ന മാത്രമല്ല, ചിലപ്പോൾ പദ്യം മുഴുവൻതന്നെ സംസ്കൃതമയമായി എന്നും വരും. ശ്ലോകം മുഴുവൻ സംസ്കൃതത്തിൽ കഴിച്ചുകൂട്ടി, ഇടയ്ക്കു ഒരു മലയാളപദമോ മലയാളപ്രത്യയമോ ചേത്താൽ അതു മണിപ്രവാളമായി എന്നാണ് അവരുടെ ഭാവം. മണിപ്രവാളയോഗത്തിൽ അവർ അധികം ബഹുമാനിക്കാറുള്ളതു മണിയെ (ലീലാതിലകകാരൻെറ പക്ഷത്തിൽ പ്രവാളത്തെ)യാണെന്നുള്ളതു മലയാളത്തിലെ ഏതു ചമ്പു പരിശോധിച്ചാലും കാണാം. ചമ്പുക്കളിലെ ഈ പ്രത്യേകഭാഷയ്ക്കു പ്രത്യേകം ഒരാസ്വാദ്യതയുണ്ടെന്നുള്ളതും വിസ്മരിക്കത്തക്കതല്ല. പദങ്ങളെ കൂട്ടിച്ചേക്കുന്നതിലുള്ള രീതിഭേദംകൊണ്ടും പദവിന്യാസക്രമംകൊണ്ടും മററുമാണ് ചമ്പുക്കളെ സാധാരണ താരതമ്യപ്പെടുത്താറുള്ളതു്. ഈ ക്രമത്തിൽ നോക്കുകയാണെങ്കിൽ ഭാഷാചമ്പുക്കളിൽ ഏററവും ഉയന്നുനില്ക്കുന്ന രണ്ടു ഗ്രന്ഥങ്ങൾ, ഭാഷാനൈഷധചമ്പുവും ഉത്തരരാമായണചമ്പുവുമത്രേ. രാജരത്നാവലീയം, ബാണയുദ്ധം, കാമദഹനം, ഭാരതം, ചെല്ലൂർനാഥോദയം മുതലായവയെ രണ്ടാംകിടയിൽ ഗണിക്കാം. തെക്കൈലാസനാഥോദയം, ദക്ഷയാഗം, സീതാപഹരണം, കംസവധം തുടങ്ങിയുള്ള ചമ്പുക്കൾക്കു മൂന്നാമതായി ഗണിക്കപ്പെടേണ്ട മാഹാത്മ്യമേയുള്ളു. ''ഗൌരീചരിതം'' ഇവയിൽ രണ്ടാമത്തെ പടിയിൽ നില്ക്കുമെന്നു തോന്നുന്നു.

രസപോഷണത്തിനുവേണ്ടി ചമ്പൂകർത്താക്കൾ സംസ്കൃതത്തെ അധികം ബഹുമാനിച്ചു എന്നു വിചാരിച്ച് നല്ല മലയാളം അവക്കു വശമല്ലായിരുന്നു എന്നു സിദ്ധാന്തിക്കുന്നതു ശരിയല്ല.

ആരൂഢത്തെ സ്മ സാഹസികാം ഹൃതഭുജാ സ്വാഹാ കഥഞ്ചിത്തദാ
ദ്രൈത്യാപ്ലിതവിപ്രവിസ്രപിശിതപ്ലീഹാസ്രദുർഗ്ഗന്ധിനാ
ധ്യായന്തീ സ്ഫുടമന്ത്രയന്ത്രിതജുഹൂനിബദ്ധഹസ്തോല്ലസ-
ച്ചേഷ്ടാലോഷ്ഠവഷൾകൃതാധ്വരഹവിർദ്ധന്യം തമേവാനഘം. ൧൭

ഈവിധം ചടപടായമാനമായ സംസ്കൃതപദ്യമെഴുതിയ കവിതന്നെയാണ്,

കൂട്ടാക്കാതെ മദാജ്ഞാവചനമിതു മദാജ്ഞാനരീത്യാ പടയ്ക്കായ്
കൂട്ടുന്നതാകിലിന്നേ ഭുവനജനനി തന്നാണ കില്ലില്ല ചൊല്ലാം
വാട്ടം തട്ടാത ശസ്ത്രപ്രകരനിഹതരാം നിങ്ങളെക്കൊണ്ടു സംഖ്യോൻ
കൂട്ടത്തോടെ കുറയ്ക്കും കുമതിനിവഹാനോണമൂട്ടീടുവൻ ഞാൻ

എന്ന ശ്ലോകവും എഴുതുന്നത്. കേരളബ്രാഹ്മണരുടെ സംസ്കൃതപക്ഷപാതവും, ആശയാവിഷ്കരണത്തിനും ശ്ലോകഭംഗിക്കുമുള്ള കൂടുതൽ സൌകര്യവും ഒരുമിച്ചപ്പോൾ, ചമ്പുക്കളിൽ മണിക്കപ്രവാളത്തേക്കാൾ പ്രാധാന്യം ലഭിച്ചുപോയി എന്നേയുള്ളു.

"ഗൌരീചരിത"ത്തിലെ ഇതിവൃത്തം ദേവീമാഹാത്മ്യത്തിൽനിന്നെടുത്തതാണെന്നു മുൻ സൂചിപ്പിച്ചിട്ടുണ്ടല്ലോ. ആത്മീയങ്ങളായ ദുശ്ചേഷ്ടിതങ്ങളെക്കൊണ്ടു ലോകത്തെ മുഴുവൻ കീഴ്മേൽ മറിച്ച മഹിഷാസുരൻെറ പരാക്രമങ്ങളെ വർണ്ണിച്ചുകൊണ്ടാണ് കഥ ആരംഭിക്കുന്നതു്. സിംഹവാഹിനിയായ ദേവി ആ ദുഷ്ടനെ നിഗ്രഹിക്കുന്നു. ബ്രഹ്മദത്തങ്ങളായ വരങ്ങളെക്കൊണ്ടു ഗർവ്വിഷ്ഠന്മാരായിത്തീന്ന സുംഭനിസുംഭന്മാരുടെ വരവാണ് രണ്ടാമതായി വർണ്ണി

ച്ചിട്ടുള്ളതു്. അവരുടെ ദൂതന്മാരായ ചണ്ഡമുണ്ഡന്മാർ ഒരിക്കൽ ഹൈമവതകാനനങ്ങളിൽ സഞ്ചരിക്കുമ്പോൾ മോഹിനിയായ ഗൌരിയെ കാണുകയും വിവരം തങ്ങളുടെ യജമാനന്മാരെ ധരിപ്പിക്കയും ചെയ്യുന്നു. മോഹിനിയെ വശീകരിക്കുന്നതിനുള്ള അവരുടെ ശ്രമമാണ് അടുത്ത ഭാഗം. ചണ്ഡമുണ്ഡന്മാർമുഖേനയുള്ള ദൌത്യം കലഹത്തിൽ അവസാനിച്ചപ്പോൾ അസുരന്മാർ സമരത്തിനു പുറപ്പെടുന്നു; ദേവി സപ്തമാതാക്കളേയും വീരഭദ്രാദികളേയും സൃഷ്ടിക്കുന്നു. അധികം പറയുന്നതെന്തിന്? മോഹിനിയുടെ രൂപലാവണ്യത്തിൽ മോഹിച്ച സുംഭനിസുംഭന്മാരും തൽഭൃത്യന്മാരായ ചണ്ഡമുണ്ഡാദികളും ദേവിയുടെ കോപാഗ്നിയിൽ ശലഭതത്തെ പ്രാപിക്കുന്നു. സുംഭനിസുംഭന്മാരുടെ ഭാഗിനേയനായ രക്തബീജൻ യുദ്ധത്തിനു പുറപ്പെടുന്നതും ഇങ്ങിനി വരാതവണ്ണം തെക്കോട്ടുപോകുന്നതും ഇതിനിടയ്ക്കാണ്. വൈരിനാശം നിമിത്തം ആത്മരക്ഷ ലഭിച്ച ദേവകളുടെ സ്തുതിയും, ആപൽകാലത്തു താൻ ഇനിയും ലോകരക്ഷയ്ക്കായി അവതരിക്കാമെന്നുള്ള ദേവിയുടെ വാഗ്ദാനവും കഴിഞ്ഞു സ്തോത്രരൂപങ്ങളായ രണ്ടു പദ്യങ്ങളോടുകൂടി ഗ്രന്ഥം അവസാനിക്കുന്നു. ഇതാണ് "ഗൌരീചരിത"ത്തിലെ കഥാഗതി.

ഭാഷായോഷയുടെ കണ്ഠാഭരണങ്ങളായ ഇത്തരം ചമ്പുക്കളിൽ അനവധി എണ്ണം ഇനിയും അച്ചടിക്കാതെ അങ്ങുമിങ്ങും കിടപ്പുണ്ട്. വളരെയെണ്ണം തിരശ്ശീലയ്ക്കുള്ളിൽ മറഞ്ഞുകിടപ്പുണ്ടെന്നു് അനുമാ

നിക്കുന്നതും അസ്ഥാനത്തിലാകയില്ല. വിദ്വാന്മാ ൎക്ക് പ്രത്യേകം രസപ്രദങ്ങളായ ഈ അമൂല്യഗ്രന്ഥങ്ങളെ തിരഞ്ഞു കണ്ടുപിടിക്കുന്നതിനും, കിട്ടുന്നവയെ സഹൃദയന്മാരുടെ മുമ്പിൽ അവതരിപ്പിക്കുന്നതിനും ശ്രമിക്കേണ്ടതു എല്ലാ ഭാഷാഭിമാനികളുടേയും കടമയാകുന്നു.

ഇപ്പോൾ ചമ്പുക്കളുടെ പ്രചാരത്തെ പ്രധാനമായി തടഞ്ഞുനില്ക്കുന്നതു അവയിലെ സംസ്കൃതപദപ്രയോഗപ്രാചുൎയ്യമാണ്; അല്ലാതെ സാഹിത്യരസികന്മാരുടെ അഭാവമല്ല. സംസ്കൃതപരിചയമില്ലാത്ത സാധാരണന്മാൎക്ക് അന്യാശ്രയം കൂടാതെ ചമ്പൂരസാസ്വാദത്തിനു നിവൃത്തിയില്ലാത്തതിനാൽ, അങ്ങിനെയുള്ളവർ അവയെ അത്ര ബഹുമാനിക്കുന്നില്ലെന്നേയുള്ളൂ. നല്ല ചമ്പുക്കളിൽ ഒന്നോ രണ്ടോ എണ്ണം വായിച്ചു രസിക്കുന്നതിനു വേണ്ട സഹൃദയത്വവും ക്ഷമയും ആളുകൾക്കുണ്ടാകുമെങ്കിൽ പിന്നീടു ചമ്പൂലഹരി അവരെ വിട്ടുപിരിയുകയില്ലെന്നു നിസ്സംശയം പറയാം. ചമ്പുക്കളുമായി വലിയ പരിചയമില്ലാത്തവൎക്ക്, അവയുടെ സ്വാദറിയുവാൻ ഈ "ഗൌരീചരിതം" ഏറക്കുറെ ഉപകരിക്കാതിരിക്കുകയില്ല. ഭാഷയിൽ സാമാന്യജ്ഞാനം സിദ്ധിച്ചുകഴിഞ്ഞിട്ടുള്ള സാഹിത്യരസികന്മാൎക്ക് നിഷ്പ്രയാസം അൎത്ഥം ഗ്രഹിക്കാറാകത്തക്കവണ്ണം ഒരു ചെറിയ വ്യാഖ്യാനവുംകൂടി ഇതിൽ ചേൎത്തിട്ടുള്ളതു അനാവശ്യമായിട്ടില്ലെന്നു വിശ്വസിക്കുന്നു.

ഭാഷാപരിഷ്കരണക്കമ്മിററി ആപ്പീസ് } കമ്മിററിക്കാർ.
തൃശ്ശിവപേരൂർ, ൧൧൦൩ കൎക്കിടകം ൩൦-ാംനു- }

# ഗൗരീചരിതം

## പ്രബന്ധം

---

താരേശത്തെല്ലണിഞ്ഞീടിന മകുടതടീം
ത്രീക്ഷണാം തീക്ഷ്ണഭാവം
ഘോരം ചക്രാബ്ജചാപാശുഗലസിതകരാം
പീതവാസോവസാനാം
ഗൗരീം ദൂർവ്വാദളശ്യാമളതനുലതികാം
ഭക്തികൈക്കൊണ്ടു വാരം
വാരം ചിത്തമേ! ദുഷ്കൃതശമനകരീ-
മീശപത്നീമാശ്രയേഥാഃ. ൧

---

പ്രബന്ധകർത്താവു കാവ്യാദിയിൽ കവിസമ്പ്രദായമനുസരിച്ച് ഇഷ്ടദേവതാനമസ്കാരാത്മകമായ മംഗളാചരണം ചെയ്യുന്നു:—

൧ താരേ .... ടീ = താരേശത്തെല്ല് (ചന്ദ്രകല) അണിഞ്ഞീടിന മകുടതടത്തോടുകൂടിയവൾ [ഇത്തരത്തിൽ വ്യസ്തപദങ്ങളെ ചേർത്തുള്ള ബഹുവ്രീഹിപ്രയോഗം ഇപ്പോൾ ലുപ്തപ്രചാരമായിട്ടുണ്ട്. "ആത്തഖൽപ്രിയാഭരണമുന്തിനകാളകൂടം" ഇത്യാദി ലീലാതിലകത്തിലെ പദ്യത്തിൽ ഇങ്ങിനെ സമാസിച്ചിട്ടുള്ള ചില പദങ്ങൾ കാണുന്നു] 'മകുടതടീം', 'ത്രീക്ഷണാം' മുതലായി ഈ പദ്യത്തിലുള്ള സ്ത്രീ- ദ്വി- ഏ- പദങ്ങളെല്ലാം ഗൗരിയുടെ വിശേഷണങ്ങളാകുന്നു ത്രീക്ഷണാ=(ത്രി+ഈക്ഷണ) മൂന്നു കണ്ണുകളുള്ളവൾ. തീക്ഷ്ണ.........കരാ=തീക്ഷ്ണങ്ങളായ (മൂർച്ചയുള്ള) ചക്രം, അബ്ജം,

കാരുണ്യാവാസഭൂമിം പ്രണതവിധിമഹേ-
ന്ദ്രാദി വൃന്ദാരകാണാം
വാരാന്നീടും കിരീടോൽകരമണിസുഷമാ
പൂൎണ്ണപാദാബ്ജപീഠാം
പാരീരേഴിന്നുമന്നാന്നിയലിന സകല
വ്യാപദാം കാളരാത്രിം
ഗൌരീം ദേവീം ചിദംഭോരുഹമദലഹരീം
ചിത്തമേ! ചിന്തയേഥാഃ. ൨

---

(ശംഖ് താമരപ്പൂ എന്നും ആം) ചാപം, ആശുഗം (ബാണം) ഇതു കളെക്കൊണ്ടു ലസിതങ്ങളായ (ശോഭിക്കുന്ന) കരങ്ങളോടുകൂടിയ വൾ. പീതവാസഃ=മഞ്ഞപ്പട്ടു. വസാനാ=ഉടുക്കുന്നവൾ. ദൂൎവ്വാ... ....ലതികാ=ദൂൎവ്വാദളം (കറുകപ്പുല്ലു)പോലെ ശ്യാമളവൎണ്ണമായ തനു ലതിക (ലതപോലെയുള്ള ദേഹം) യോടുകൂടിയവൾ. ദുഷ്കൃ.......രീ= പാപനാശിനി. ഗൌരീം=ഗൌരിയെ. വാരം വാരം=വീണ്ടും വീണ്ടും. ആശ്രയേഥാഃ=നീ സേവിച്ചാലും. എന്നു കവി തന്റെ മനസ്സിനെ സംബോധന ചെയ്തു പറയുന്നു.

൨. പ്രണത.......കാണാം=പ്രണതന്മാരായ (കുമ്പിട്ട) വിധി (ബ്രഹ്മാവ്) മഹേന്ദ്രൻ (ദേവേന്ദ്രൻ) ആദിയായ വൃന്ദാരക (ദേവ) ന്മാരുടെ. വാര്=ശോഭ. കിരീ .... ഠാം=കിരീടങ്ങളുടെ ഉൽകര (കൂട്ട)ത്തിലുള്ള മണിക (രത്നങ്ങ) ളുടെ സുഷമ (ശോഭ) കൊണ്ടു പൂൎണ്ണ (നിറഞ്ഞ; വ്യാപിച്ച) വും താമരപ്പൂപോലെ മനോഹരവുമായ പാദപീഠത്തോടുകൂടിയവളായി. സക.......ദാം=എല്ലാ ആപത്തുകൾക്കും. കാളരാത്രി (=കാല+രാത്രി. ലളയോരഭേദഃ) =മരിക്കുന്നതിനു തലേദിവസത്തെ രാത്രി. അതിനാൽ എല്ലാ ആപത്തുകളേയും നശിപ്പിക്കുന്നവളെന്നൎത്ഥം. ചിദം.......രീം=സച്ചിദാനന്ദരൂപിണി. ചിന്തയേഥാഃ=നീ ധ്യാനിച്ചാലും.

ചിത്രം ചിത്രം വിശാലേ ത്രിഭുവനമണിരം-
ഗാങ്കണേ കർമ്മസൂത്ര
പ്രോതാഭിർജ്ജീവലോകാഹ്വയബഹുവിധപാ-
ഞ്ചാലികാഭിസ്സമക്ഷം
സർവ്വാത്മാ സർവ്വസർഗ്ഗസ്ഥിതിനിധനകരീ
സർവ്വസാക്ഷിണ്യമേയാ
ദേവീസാവിഷ്ണുമായാവിഹരതിബഹുധാ
സർവ്വശക്തിസ്വരൂപാ. ൯

പ്രീത്യാ വിശ്വസ്യ സേവിച്ചരുളുകിൽ നിയതം
ചണ്ഡികാദേഹഭാജാം
തീർത്തോരോരോ വിപത്സങ്കടമമിതസുഖോ-
ല്ലാസമേകീടുമല്ലോ



---

൯. ത്രിഭു ..... ണേ=ത്രിഭുവന (ലോകത്രയ) മാകുന്ന മണിരംഗാങ്കണ (ശ്രേഷ്ഠമായ കൂത്തരങ്ങ്) ത്തിൽ. കർമ്മ ..... ഭിഃ=കർമ്മമാകുന്ന സൂത്ര (ചരട്) ത്തിൽ പ്രോതകളായ (കോൎക്കപ്പെട്ട) ജീവ... ...ഭിഃ=ജീവലോകങ്ങളും (ദേഹികളും; ശരീരികളും) എന്ന ആഹ്വയത്തോടുകൂടിയ ബഹുവിധങ്ങളായ പാഞ്ചാലിക (പാവ) കളെക്കൊണ്ട് സർഗ്ഗ... ..രീ=സർഗ്ഗം (സൃഷ്ടി) സ്ഥിതി രക്ഷ) നിധനം (സംഹാരം) ഇവയെ ചെയ്യുന്നവളായി. വിഹരതി=ക്രീഡിക്കുന്നു. ജീവികളാകുന്ന പാവകളെക്കൊണ്ടു ദേവി കളിയാടുന്നു എന്നു വിവക്ഷ.

കവി ഇവിടെ പ്രബന്ധസാധാരണമായ രീതിയിൽ, ഒരു തോഴനെ അഭിസംബോധനം ചെയ്തു കഥാസൂചനാരൂപമായ കാവ്യമുഖത്തെ നിബന്ധിക്കുന്നു:—

൰. പ്രീത്യാ=പ്രീതിയോടുകൂടി. വിശ്വസ്യ=വിശ്വസിച്ചിട്ട്. നിയതം=വേണ്ടവിധം. ദേഹഭാജാം=ശരീരികൾക്ക. മഹി.....

വാഴ്ത്തീടാമല്ല തോഴാ! മഹിഷമുഖമഹാ
വീരദൈത്യൌഘകരംകൊ-
ന്നാർത്തിം നിർമ്മൂല്യദേവാൻ പരമകരുണയാ
പണ്ടു പാലിച്ചപോലേ. ൪

കർണ്ണേന നവ്യാമൃതമാസ്വദിച്ചീ-
ടെൻതോഴ! ഗൌരീചരിതാഭിധാനം
അന്യൂനസന്താപമകന്നഖണ്ഡം
വന്നീടുമാനന്ദമശ്രുതപൂർവ്വം. ൫

പ്രാഗേവ ശ്രീഭവാനീരമണഭഗവതോ
ർഭക്തസംകീർത്ത്യമാനൈ-
ശ്ചിത്രൈർന്നാനാചരിത്രൈർബ്ബുധസദസി വിനോ-
ദഃ പുരാണപ്രതീതഃ

---

രം=മഹിഷൻ തുടങ്ങിയ മഹാവീരന്മാരായ ദൈത്യസമൂഹത്തെ. ആർത്തിം=ദുഃഖത്തെ. നിർമ്മൂല്യ=നിർമ്മൂലനം ചെയ്തിട്ട്; വേരോടെ നശിപ്പിച്ച്. ദേവാൻ=ദേവകളെ

ഇനി രണ്ടു പദ്യങ്ങളെക്കൊണ്ട് പ്രബന്ധഫലശ്രുതിയെ വിവരിക്കുന്നു. ഈ സമ്പ്രദായം സാധാരണ പ്രബന്ധങ്ങളിൽ അപൂർവ്വമാണ്.

൫. കർണ്ണേന=ചെവികൊണ്ട്. ഗൌരീ........നം=ഗൌരീചരിതം എന്ന അഭിധാന (നാമ) ത്തോടുകൂടിയ. നവ്യാമൃതം=പുതിയ അമൃതിനെ. അമൃതുപോലെ ആനന്ദപ്രദമാണ് ഗൌരിയുടെ ചരിതം എന്നർത്ഥം.

൬ ശ്രീഭ .... തോഃ=ശ്രീഭവാനി (ലക്ഷ്മീ, പാർവ്വതി)മാരുടെ രമണ (ഭർത്താക്ക) ന്മാരായ ഭഗവാന്മാരുടെ. വിഷ്ണുവിൻേറയും ശിവ

നാരായണ്യാഃ കഥേയം ത്രിദശനിവഹതേ-
ജസ്തനോരദ്വിതീയാ
സൎവ്വേഷാമസ്തദോഷാ ദിശതി സകൃദപാ
കൎണ്ണനാൽ സൌഖ്യലക്ഷ്മീം. ൩
മുന്നം കല്പാന്തനിദ്രാകലവിയിലുദിതം
നാഭിപത്മത്തിലാദൌ

---

ന്റെയും. ഭക്ത.....നൈഃ=ഭക്തന്മാരാൽ വാഴ്ത്തപ്പെടുന്നവയും ചിത്രൈഃ=അത്ഭുതകരങ്ങളും. (ആയ) നാ........ത്രൈഃ=അനവധി ചരിത്രങ്ങളെക്കൊണ്ട്. ബുധ സദസി=വിദ്വൽസഭയിൽ. വിനോദഃ=വിനോദം; നേരംപോക്ക്. പ്രാഗേവ=പണ്ടുതന്നെ. പുരാണപ്രതീതഃ=പുരാണങ്ങളിൽ പ്രതീതം. (അറിയപ്പെടുന്നത്; പ്രസിദ്ധം) [ആകുന്നു എന്ന് അദ്ധ്യാഹാൎയ്യം.] ത്രിദ .... നോഃ=ത്രിദശനിവഹ (ദേവസമൂഹ) ത്തിന്റെ തേജോരൂപമായ ശരീരത്തോടുകൂടിയ നാരായണ്യാഃ=നാരായണിയുടെ; ഗൌരിയുടെ. അദ്വിതീയാ=എതിരില്ലാത്തതും. അസ്തദോഷാ=നിൎദ്ദോഷയും ആയ. ഇയം കഥാ=ഈ കഥ. സകൃ........നാൽ=ഒരിക്കൽ കേൾക്കുന്നതുകൊണ്ടുമാത്രം. സൎവ്വേഷാം=എല്ലാവൎക്കും. സൌഖ്യലക്ഷ്മീം ദിശതി=പരമാനന്ദത്തെ നൽകുന്നു

ഇനിയാണ് കഥയാരംഭിക്കുന്നത്. ആദ്യമായി വൎണ്ണ്യമാനയായ ദേവിയുടെ മാഹാത്മ്യാതിശയത്തെ സൂചിപ്പിക്കുന്നതിനും ഈ പരബ്രഹ്മമഹിഷിതന്നെയാണ് ത്രിമൂൎത്തികളെക്കൊണ്ടുപോലും അതാതവസരങ്ങളിൽ ലോകരക്ഷയ്ക്കുവേണ്ട ഓരോ പ്രവൃത്തികൾ ചെയ്യിക്കുന്നതെന്നു സ്ഥാപിക്കുന്നതിനുമായി ഒരു പൂൎവ്വകഥാഭാഗത്തെ പ്രസ്താവിക്കുന്നു:—

൧. കല്പാ.......യിൽ=കല്പാന്ത (പ്രളയകാല) ത്തിലെ നിദ്രാകലവി (യോഗനിദ്രയാകുന്ന ലീല) യിൽ. ആദൌനാഭിപത്മത്തിൽ ഉദിതം=ആദ്യം നാഭിയിലെ പത്മത്തിലുണ്ടായ. ദ്രുഹിണം=

സന്നദ്ധൌ ഹന്തു! ഹന്തും ദ്രുഹിണമഥ മധും
കൈടഭഞ്ചാസുരേന്ദ്രൌ
നിന്നിദ്രേണാദിപുംസാ പുകൾ പെരിയ മഹാ
മായയാം ദേവിതാനേ
ചണ്ഡാത്മാ നിഗ്രഹിപ്പിച്ചുരചയദനയോ-
ർമ്മേദസാ ഭൂതധാത്രീം.
കണ്ടോളം പേടിചേരും ബഹുവിധകുഹനാ
ശക്തിശാലീ സുരസ്ത്രീ-
വണ്ടാർപൂങ്കെശികാകർഷണസുരഭിലദു-
ർവ്വാരദോർവ്വീര്യഭൂമാ
ഉണ്ടായീ തത്ര തോഴാ! തിറമുടയമദോ-
ന്മേഷമാന്നെന്നുവേണ്ടാ
ചണ്ഡാത്മാ ചക്രവർത്തി മഹിഷ ഇതി മഹാ
ഭീഷണോ ദാനവാനാം. വ്യ

---

ബ്രഹ്മാവിനെ. ഹന്തും സന്നദ്ധൌ=കൊല്ലാനൊരുമ്പെട്ട. മധും.... ....ന്ദ്രൌ=മധു എന്നും കൈടഭനെന്നുമുള്ള രണ്ടു അസുരന്മാരെ [ദ്വി: ദ്വ:] നിന്നിദ്രേണ=എന്നും ഉണർന്നിരിക്കുന്ന = കർത്തവ്യാനുഷ്ഠാനത്തിൽ ജാഗരൂകനായ. ആദിപുംസാ=ആദിപുരുഷ (വിഷ്ണു) നെക്കൊണ്ട്. അനയോഃ മേദസാ = ഇവരുടെ മേദസ്സുകൊണ്ടു. ഭൂതധാത്രീം അരചയൽ=ഭൂമിയെ സൃഷ്ടിച്ചു.

ഇനി മഹിഷാസുരമർദ്ദനം കഥ ആരംഭിക്കുന്നു:—

വ്യ. കുഹനാശക്തി=മായാശക്തി. സുരസ്ത്രീ.......ഭൂമാ=സുരസ്ത്രീകളുടെ വണ്ടാർപൂങ്കെശിക (വണ്ടുകൾപോലെ ശോഭിക്കുന്ന നല്ല കേശസമൂഹ) ത്തിന്റെ ആകർഷണംകൊണ്ടു സുരഭില (സുഗന്ധത്തോടുകൂടിയ) വും ദുർവ്വാര (തടുക്കാൻ പാടില്ലാത്ത) വും ആയ ദൊ

ഓരോലോകങ്ങളിൽപുക്കവിടെയവിടെമേ-
വുന്ന നാനാജനൌഘാൻ
ദൂരത്താട്ടിക്കളഞ്ഞങ്ങഭിമതസചിവാൻ
വെച്ചു വാഴിച്ചശങ്കം
വീരോസൌ നാകഭാജാം പദവിയെ നിഖിലാം
ഭൃത്യസാൽകൃത്യ ഭൂയഃ
സ്വാരാജ്യൈശ്വയ്യമവ്യാഹതമനുബുഭുജേ
ഭൂരിഭാഗ്യോപഭോഗ്യം. ൯
രമ്യാഭോഗേസുധമ്മാസദസി മണിമയേ
പുക്ക സിംഹാസനാന്തേ
നിമ്മായോല്ലാസിരംഭാദ്യമരമടവർ തേ-
ടുന്ന നൃത്തങ്ങൾ കണ്ടും

വീയ്യഭൂമാ (വലിയ ഭുജപരാക്രമം) വോടുകൂടിയവൻ. ദാനവാനാം ചക്രവത്തീ=അസുരന്മാരുടെ ചക്രവത്തി.

൯. അഭിമതസചിവാൻ=തനിക്കിഷ്ടമുള്ള മന്ത്രികളെ. അസൌവീരഃ=ഈ വീരൻ. നാകഭാജാം=ദേവകളുടെ. ഭൃത്യസാൽകൃത്യ=അധീനമാക്കീട്ട്. സ്വാരാ........യ്യം=സ്വാരാജ്യ (സ്വൎഗ്ഗ) ത്തിലെ ഐശ്വയ്യത്തെ. അവ്യാഹതം=തടവുകൂടാതെ. അനുബുഭുജേ=അനുഭവിച്ചു. ഭൂരി........ഗ്യം=വളരെ സുകൃതംകൊണ്ടുമാത്രം അനുഭവിക്കാൻ കിട്ടുന്നതു [സ്വാരാജ്യൈശ്വയ്യത്തിൻെറ വിശേഷണം].

൧൦. മണിമയെ സിംഹാസനാന്തെ=രത്നമയമായ സിംഹാസനത്തിൽ. നിമ്മാ........വർ=അകൃത്രിമസുന്ദരികളായ രംഭ തുടങ്ങിയ ദേവസ്ത്രീകൾ. [മമ്മാ! എന്നതു ആശ്ചയ്യസൂചകമായ ഒരു വ്യാക്ഷേപകശബ്ദമാണ്. ചമ്പുക്കളിൽ മാത്രമെ ഇതു സാധാരണ പ്രയോഗിച്ചുകാണുന്നുള്ളൂ. അാച്ചാ! ശിവശിവ! മുതലായി ഈ ജാതിയിൽപെട്ട പദങ്ങൾ ഇപ്പോഴും പ്രയോഗത്തിലിരിപ്പുണ്ട്] ഗ

മമ്മാ! ഗന്ധർവ്വസിദ്ധപ്രമുഖദിവിചരാ
രബ്ധസംഗീതഭംഗീ-
നർമ്മാസ്വാദംകലൻമ്മഹിഷനൊരുമഹാ
പ്രാഭവം പൂണ്ടുരേമേ. ൧൦
ആദത്തെസ്മ, സഹാസികാംഹുതഭുജാ
സ്വാഹാ കഥഞ്ചിത്തദാ
ദൈത്ത്യാർപ്പിതവിപ്രവിസ്രപിശിത-
പ്ലീഹാസ്രദുർഗ്ഗന്ധിനാ

---

ഗന്ധ.......സ്വാദം=ഗന്ധർവ്വന്മാർ സിദ്ധന്മാർ തുടങ്ങിയ ദിവിചരന്മാരാൽ (ആകാശസഞ്ചാരികളാൽ) ആരബ്ധമായ (ആരംഭിക്കപ്പെട്ട) സംഗീതഭംഗികളാകുന്ന നർമ്മാസ്വാദം (വിനോദാനുഭവം) രേമേ=രമിച്ചു; സുഖിച്ചു.

൧൧ മുതൽ മൂന്നു ശ്ലോകങ്ങളെക്കൊണ്ടു മഹിഷാസുരന്റെ "മഹാപ്രാഭവ"പരിപാടിയെ വിവരിക്കുന്നു:—

൧൧ തദാ=അക്കാലത്ത്. ദൈത്ത്യ.......ന്ധിനാ=ദൈത്ത്യ (ദുഷ്ടാസുര)ന്മാരാൽ അർപ്പിതമായ (സമർപ്പിക്കപ്പെട്ട) വിപ്ര (ബ്രാഹ്മണ)ന്മാരുടെ വിസ്രമായ (നാറുന്ന) പിശിതം (മാംസം) പ്ലീഹാ (വയററിൽ കുടൽമാലക്കടുത്തുള്ള കൊഴുത്ത ഒരു ഭാഗം) അസ്രം(രക്തം) ഇവകളെക്കൊണ്ടു ദുർഗ്ഗന്ധത്തോടുകൂടിയ. ഹുതഭുജാസഹ=അഗ്നിയോടുകൂടി. സ്വാഹാ=അഗ്നിഭാര്യ. അന്വഹം=ദിനംപ്രതി. സ്പഷ്ട...ന്ത്യം=സ്പഷ്ട(വ്യക്ത)ങ്ങളായ മന്ത്രങ്ങളെക്കൊണ്ടു യന്ത്രിത (കെട്ടപ്പെട്ട; സംസ്കരിക്കപ്പെട്ട)വും ജുഹൂ (നൈ മുതലായ ഹോമദ്രവ്യങ്ങളെടുക്കുന്നതിനു സ്രുവിന്റെ ആകൃതിയിലുള്ള ഒരുതരം ഹോമപാത്രം) വിങ്കൽ നിബദ്ധമായ (മുറുകെപ്പിടിച്ച) ഹസ്തംകൊണ്ടു ഉല്ലസിക്കുന്ന വർയ്യ(ശ്രേഷ്ഠ)നായ അദ്ധ്വര്യു (യജുർവ്വേദസംബന്ധമായ കർമ്മങ്ങളെ ചെയ്യുന്ന ഋത്വിക്ക്) വിനാൽ വഷൾകൃത (ഹോമിക്ക

ധ്യായന്തീ സ്ഫുടമന്ത്രയന്ത്രിതജുഹൂ-
നിർബ്ബദ്ധഹസ്തോല്ലസ-
ദ്ദർവ്യാധർവ്യവഷൾകൃതാധ്വരഹവി-
ർദ്ധന്യാം തമേവാനഘം. ൧൧
ധർമ്മാധർമ്മതുലാധരസ്ത്രിജഗതാം
നൈവാന്തഭൃതാം കദാ-
പ്യാത്മപ്രാണവിനാശഭീതിമനിശം
സാക്ഷാദ്ദധാവന്തകഃ

---

പ്പെട്ട)വും ആയ അധ്വര (ഹോമ)ത്തിലെ ഹവിസ്സിനാൽ ധന്യ (ഭാഗ്യവാ)നായിരുന്ന. തം ഏവ= അവനെ (അഗ്നിയെ) തന്നെ. ധ്യായന്തീ=ധ്യാനിക്കുന്നവളായിട്ട്. കഥഞ്ചിൽ=വളരെ പണിപ്പെട്ട്. ആസികാം=ഇരിപ്പിനെ; ആസനത്തെ ആദദേ=സ്വീകരിച്ചു. [ദുഃഖപരിപൂർണ്ണമായ താൽകാലികാവസ്ഥയിൽ ഭർത്തൃസാന്നിധ്യം ക്ലേശാവഹമാണെന്നു വിചാരിച്ച് വിശാലമോഹനവും സുരളിലവുമായ ഭർത്താവിന്റെ പൂർവ്വരൂപത്തെ ധ്യാനിച്ചിട്ടുംകൂടി, സ്വാഹാദേവിക്കു അവിടെ ഇരിക്കുന്നതിനു വളരെ പണിപ്പെടേണ്ടിവന്നു എന്നർത്ഥം. ദുഷ്ടന്മാരായ അസുരന്മാർ നടത്തിയ ബ്രഹ്മഹത്യ, ഹോമവിഘാതം മുതലായ കഠിനപ്രവൃത്തികൾ വ്യംഗ്യം ]

൧൨. ത്രിജഗതാം=മൂന്നു ലോകങ്ങളുടെയും ധർമ്മാധർമ്മതുലാധരഃ=ധർമ്മത്തെയും അധർമ്മത്തെയും തൂക്കിനോക്കുന്ന അന്തകഃ=കാലൻ. അസ ......ഡിതം=സ്വർഗ്ഗവാസികളെന്നും നാകവാസികളെന്നുമുള്ള വ്യത്യാസത്തെ വകവെക്കാതെയുള്ള വിനോദം കുർവ്വാണഃ=ചെയ്യുന്നവരായ [സ്വർഗ്ഗത്തിലുള്ളവരെ നരകത്തിലേക്കും നരകത്തിൽ കിടക്കുന്നവരെ സ്വർഗ്ഗത്തിലേക്കും മാററി പ്രതിഷ്ഠിക്കുന്നവരെന്നർത്ഥം]മഹിഷാസുരസ്യഭൃത്യൌഘൈഃ=മഹിഷാസുരന്റെ ഭൃത്യസമൂഹത്താൽ. ബലാൽ=ബലാൽകാരത്തോടുകൂടി. ബഹുധാ സംപീഡ്യമാനഃ=പലവിധത്തിലുപദ്രവിക്കപ്പെട്ടവനായിട്ടു. കദാപി=ഒ

കുവ്വാണൈരസമാനനാകിനരകി
വ്യത്യാസവിക്രീഡിതം
ഭൃത്യൌഘൈമ്മഹിഷാസുരസ്യ ബഹുധാ
സംപീഡ്യമാനോ ബലാൽ. ൨൪

ഉൗക്കേറും ചിക്ഷുരാദ്യൈമ്മദമിളകിന സേ-
നാധിപൈർവിശ്വചക്രം
കാൽകീഴാക്കിപ്രകാമം പുകഴ്പെരികിനകൈ-
ലാസശൈലേപി സോയം
സാക്ഷാദ്വൈകുണ്ഠലോകത്തിലുമരിയ പരി-
ഭ്രാന്തിചേത്തെന്നുവേണ്ടാ
ദോൎഗ്ഗവ്വംകൊണ്ടു മൂത്തിത്രയമപി വിദധേ
ഹ്യാത്തമാതങ്കപാത്രം. ൨൫

ഗദ്യം—൧.

കാലേതസ്മിന്നഖിലജഗൽപതി ലക്ഷ്മീരമണൻ
പാലാഴിയിൽനിന്നാലോലാത്മാ ഝടിതിപുറപ്പെട്ടി

---

രിക്കലും. ന അനുഭൂതാം=അനുഭവിച്ചിട്ടില്ലാത്ത. ആത്മ . . . തിം ഏവ=തനിക്കു പ്രാണനാശംകൂടി സംഭവിക്കുമോ എന്ന ഭയത്തെ. ദധൌ=ധരിച്ചു. സ്വയം സംഹാരകത്താവായ അന്തകനുംപോലും മഹിഷാസുരൻനിമിത്തം മരണഭയമുണ്ടായി.

൨൫. ചിക്ഷുരാദ്യൈഃ= ചിക്ഷുരാൻ തുടങ്ങിയ സഃ അയം= ആ ഇവൻ (മഹിഷാസുരൻ) ദോൎഗ്ഗവ്വം=ദോസ്സു (കൈ) കളുടെ ഗവ്വം=കൈത്തരിപ്പ്. ആതങ്കപാത്രം=ആതങ്ക (ദുഃഖം; ഭയം) ത്തിനു പാത്രമാക്കി (തൽകാലവിശേഷണം) വിദധേ=ചെയ്തു. [ത്രിമൂത്തികളെപ്പോലും ദുഃഖിതന്മാരാക്കി(അല്ലെങ്കിൽ ഭയവിഹ്വലന്മാരാക്കി) തീൎത്തുവെന്നു ഭാവം.]

ഗദ്യം— ൧ തസ്മിൻകാലേ=അക്കാലത്തു് ജഗത്രയരക്ഷണദീക്ഷിതർ=മൂന്നു ലോകങ്ങളേയും രക്ഷിക്കുന്നതിൽ ഏൎപ്പെട്ടവർ. അ

തവിയ കൈലാസാചലമുകളി ലെഴുന്നള്ളീടിനഹര നെക്കണ്ടമ്മഹിഷവധത്തിന്നെന്തൊരുകഴിവെന്നൊ ക്കെക്കൂടിനിരൂപണകലവികൾ തക്കംനോക്കിത്തുട ന്നുശായാം. ഇന്ദ്രാദ്യമരകൾനാടുംവീടും പാടേകൈ വിട്ടംബുജയോനിയെ മുമ്പിൽനടത്തിത്തൽക്ഷണമ വിടെ ച്ചെന്നുവണങ്ങിവണങ്ങിജഗത്രയരക്ഷണദീ ക്ഷിതരായ മഹേശന്മാരൊടുദുഃഖമുണർത്തീസകലമ കാണ്ഡഭുവനസ്വാമികളൊന്നി ച്ചുസ്സദവസ്ഥചെ വിക്കൊള്ളേണം. മഹിഷമഹാസുരനിർമ്മര്യാദം ബ ഹുവിധമയ്യോ!സഹിയാസഹിയാ. പദവികളെല്ലാം പിഴുകിപ്പോയീ ലോകങ്ങളുമവനാകെയടങ്ങീ. ഉദ്യാ നന്ദനകുസുമോദ്യാനം രംഭോർവ്വശ്യാദ്യമരസ്ത്രീകളെ വ ന്ദിഗ്രാഹംഝടിതിഗ്രഹീത്വാ തന്നന്തഃപുരമാനിന്യേ സൌ, വലരിപുമഹിഷീമഖിലസമക്ഷം തലമുടിപി ടിപെട്ടഭയമിഴച്ചാൻ, സപ്തർഷികളെത്താടിപിടിച്ച വനെല്ലുനുറുങ്ങെത്തല്ലിഞെരിച്ചാൻ, മുനിപത്നികളെ യുമാടപിടിച്ചവനോടിപ്പിച്ചാനഖിലദിഗന്തേ, ഉടയ വരില്ലാതവരൊടുമിത്തര മടവുകളൊരുവനുചെയ്തീ ടാമോ,കഷ്ടമതേയല്ലിഷ്ടിവിഘാതാ ദഷ്ടിക്കുംബത!ന ഷ്ടിപിണഞ്ഞു, പണ്ടൊരുനാളുമിവണ്ണംവന്നീ ലി ങ്ങടൽപ്പാടണിതുക്കാലാണാ. സത്യമിതഗ്രേ നിന്നതു കൊണ്ടങ്ങിത്രപരപ്പിൽ പറയാകുന്നു പൊയ്ക്കൂടാ ദൃഢമൊരിടത്തുമിനി ക്കാൽക്കീഴ് തന്നെനിയതനിവാ സം കനിവിനൊടെന്നാലപഗതശരണാൻ കരുണാ

വിഷയാൻ കാൽതളിർമൂലേ പതിതാനസ്മാൻകാത്ത രുളേണം വിരവിലിതെന്നങ്ങാൎത്തഗിരംകേട്ടമരജനാനാം പ്രകടിതഘോരഭ്രുകുടീഭീമേ തിരുമുഖകമലേ വിശപാധീശന്മാക്കുതദാനീ മഹോ!കിമപിപകന്തുഭാവം. തിരുനയനങ്ങൾകലങ്ങിമറിഞ്ഞു ശിവ!ശിവ! ചിത്രം തലമൂടേറിനകോപംതേടും പരമശിവാച്യുതനിൎഗ്ഗതമായൊരുതേജോവിഭവം കൊണ്ടുവിഭാവിതവദനഭുജങ്ങളു മബ്ജഭവാദിസുരോത്തമമഹസാ കല്പിതപാദാദ്യവയവഭേദവു മൊക്കപ്പൂണ്ടങ്ങാവിൎഭൂതജഗത്രയധാത്രീ കാത്ത്യായനിതാനാസ്തിക്യത്തൊടു ഹരിസംഭാവിത മമ്പൊടുചക്രവുമംബുധിദത്തം നിൎമ്മലശംഖവുമംബുജമാലയു മീശപരസൽകൃതമിതവിയശൂലം അനിലവിതീൎണ്ണം ചോർവില്ലും പുനരക്ഷയസായകതൂണീയുഗളവു മഗ്നികൊടുത്തൊരുശക്ത്യായുധവും വലമഥനാൎപ്പിതവജ്രവുമുടനെ കാലൻനൽകിന വാളുംപരിചയു മോലക്കത്തൊടുകൈക്കൊണ്ടുംകൊണ്ട

---

കാണ്ഡേ=പെട്ടന്നു. വന്ദിഗ്രാഹം=തടവുകാരായി പിടിച്ച്. അതിന്ന്യേ = കൊണ്ടുപോയി. വലാരിപുമഹിഷീം=വലാരിപു (ദേവേന്ദ്രൻ) വിൻെറ മഹിഷി (ഭാൎയ്യ) യെ=ശചീദേവിയെ. ഇഷ്ടിവിഘാതാൽ=ഹോമവിഘ്നംനിമിത്തം. അപഗതശരണാൻ= വേറെ ശരണമില്ലാത്തവരും കരുണാവിഷയാൻ=കനിയേണ്ടവരുമായ. അസ്മാൻ=ഞങ്ങളെ. പ്രക .....മേ= പ്രകടിത (പ്രകടിപ്പിക്കപ്പെട്ട) വും ഘോരവുമായ ഭ്രുകുടി (ഭ്രൂഭംഗം)കൊണ്ടു ഭീമ (ഭയങ്കര)മായ. തലമൂടേറിന=മൂൎദ്ധന്യാവസ്ഥയെ പ്രാപിച്ച. പര .... തം=പരമശിവനിൽനിന്നും അച്യുതനിൽനിന്നും നിൎഗ്ഗതമായ (പുറപ്പെട്ട) ആസ്തിക്യം=ശ്രദ്ധ. അനിലവിതീൎണ്ണം = വായുദേവൻ കൊടുത്ത. അ

വരവരേകിനനവനവഭ്രൂഷണഭീഷണഗാത്രീ തൽക്ഷണമേവ ഹിമാചലാത്തേ ചടുലസടാവലിഭാസുരഘോരേ കേസരിവീരേ ഝടിതികരേറിത്രിഭുവനമൊക്കെ വിറയ്ക്കുംപടിയൊരു നിഷ്ഠുരനാദം ഭയദമതാനീൽ.

അപ്പോൾമുപ്പാരിലുംമാറെറാലിതടവിനസിംഹപ്രണാദം പുലമ്പും
ദിശാഭാഗംനോക്കി രോഷപ്രചുരിമതലമൂടാൻ ഗാഢാഭിമാനീ
കല്പാന്താംഭോധിപോലേ ദിശിദിശിപടരും വാഹിനീഭിസ്സമേതോ
ദപ്പാന്ധസ്സംപ്രതസ്ഥേ മഹിഷദനുജരാജോമഹാഭീഷണാത്മാ. ൧൮

ആഭോഗംപൂണ്ടു സിംഹോപരി പരിലസിതാം മൌലിരുദ്ധാന്തരിക്ഷാ-

---

ക്ഷ .... ളം=അക്ഷയസായകമായ (അമ്പുകളൊടുങ്ങാത്ത) തൂണി (ആവനാഴി) കളുടെ യുഗളം. ശക്തി=വേൽ. ഓലക്കം=മഹത്വം; പ്രഭാവം. ചടു... ..രേ. ചടുല (ചഞ്ചല) മായ സടാവലി (കുഞ്ചിരോമസമൂഹം) കൊണ്ടു ഭാസുര (ശോഭിക്കുന്ന) നും ഘോര (ഭയങ്കര) നും ആയ. ഭയദം=ഭയങ്കരം. അതാനീൽ=ചെയ്തു

൧൮. രോഷപ്രചുരിമ=കോപാധിക്യം. കല്പാന്താംഭോധി=കല്പാന്ത (പ്രളയകാല) ത്തിലെ അംഭോധി (സമുദ്രം). വാഹിനീ = സൈന്യം; സമുദ്രപക്ഷത്തിൽ നദി. [ശ്ലേഷാലങ്കാരം] ദപ്പാന്ധഃ=ദപ്പം (അഹങ്കാരം) കൊണ്ടു അന്ധനായവൻ പ്രതസ്ഥേ=പുറപ്പെട്ടു.

൧൯. ആഭോഗം=വലുപ്പം. മൌലി .....ക്ഷ=മൌലി (കിരീടം) കൊണ്ടു രുദ്ധമായ അന്തരിക്ഷ (ആകാശ) ത്തോടുകൂടിയവളം.

മാപൂൎണ്ണാശാന്തരാളാം പ്രബലഭുജസഹ-
സ്രേണ നാനാസ്ത്രഭാജാ
ദേവീം മുൽപാട്ടുകണ്ടുൽബണരഭസഭരം
ദൈത്യസേനാഭടന്മാ-
രാവൃത്യാ ശസ്ത്രവൎഷൈൎവ്വശിവ! പരിതോ
വിവ്യധുൎന്നിൎവ്വിശങ്കം. ൫൮

അന്നേരം മേൽക്കുമേലേ വിശിഖനികരമെ-
യ്തെയ്തുട്ടക്കുന്ന ദൈത്യാ
നൊന്നിച്ചും ഘാതയിത്വാ രഭസസമുദിത-
ശ്വാസവൃന്ദൈൎഗ്ഗണൌഘൈഃ
സന്നാഹംപൂണ്ടെഴും ചിക്ഷുരമുഖപൃതനാ-
രക്ഷകാൻ കൊന്നു ദേവീ
തന്നോടേറിട്ടണഞ്ഞു മഹിഷനൊടു മഹാ
ശ്ശൂലമാലോളയന്തീ. ൫൯

---

ആകാശം മുട്ടുന്ന വണ്ണം അത്ര വലിയ രൂപത്തോടുകൂടിയവൾ. നാനാസ്ത്രഭാജാപ്രബലഭുജസഹസ്രേണ = പലതരം അസ്ത്രങ്ങളെ ധരിച്ചിരിക്കുന്ന ശക്തിയേറിയ ആയിരം കൈകൾകൊണ്ടു ആപൂൎണ്ണാശാന്തരാളാ=ദിഗ്ഭാഗം മുഴുവൻ നിറഞ്ഞിരിക്കുന്നവൾ. ഉൽബണരഭസഭരം= വളരെ വേഗത്തിൽ (ക്രി: വി:) ആവൃത്യാ= വീണ്ടും വീണ്ടും. പരിതഃ= ചുററും. വിവ്യധുഃ = കീറി മുറിച്ചു (ലിട്ട്. പ്ര- പു- ബ)

൫൯. വിശിഖം=ബാണം. ഘാതയിത്വാ=കൊല്ലിച്ചിട്ട്. ഗണൌഘൈഃ=ഗണസമൂഹത്തെക്കൊണ്ടു. ചിക്ഷുര......കാൻ=ചിക്ഷുരൻ തുടങ്ങിയ പൃതനാരക്ഷക (സേനാനായക)ന്മാരെ. ആലോളയന്തീ=ചുഴററിക്കൊണ്ടു്.

പെട്ടെന്നാഭ്യാപതന്തം ധരണിതലഗതാ
ദാനവേന്ദ്രം ഗൃഹീത്വാ
തട്ടിക്കീഴാക്കി നേരേ ഗളഭുവി ദൃഢമാ-
ക്രമ്യ പാദേന ദേവി
പൃഷ്ഠാമർഷം വിശാലേ കനമുരസി നിശാ-
തത്രിശൂലേന കുത്തി-
പ്പിഷ്ട്വാ കാത്ത്യായനീ പാത്തലമഖിലമസൌ
കാത്തിതാശ്ചര്യധാമാ. ൧൬

അസ്തോകം പുഷ്പവർഷന്തടവിന സകല
സ്വർഗ്ഗവാസിസ്തുതിം കേ-
ട്ടുദ്യൽസാന്ദ്രപ്രസാദാ തദന ഭഗവതീ
വിശ്വലോകാർത്തിശാന്ത്യൈ
ഉദ്ദാമപ്രൌഢിമാനം മൃഗവരമധിരു-
ഹ്യാഗ്രയാതൈർഗ്ഗണൌഘൈ-
ര്യുക്താ മന്ദം പ്രപേദേ തുഹിനഗിരിതടീ-
കാനനം മാനനീയം. ൧൭

---

൧൬. അഭ്യാപതന്തം=ഓടിയെത്തുന്ന. ഗൃഹീത്വാ=പിടിച്ച്. ധരണിതലഗതാ=ഭൂമിയിൽനിന്ന് ഗളഭുവി=കഴുത്തിൽ പൃഷ്ഠാമർഷം=വളരെ കോപത്തോടുകൂടി (ക്രി: വി:) ഉരസി=മാറ്വിൽ. നിശാതത്രിശൂലേന=നിശാതമായ (മൂച്ചയുള്ള) ത്രിശൂലംകൊണ്ടു. പിഷ്ട്വാ=പേഷണംചെയ്തു=അരച്ച്. നശിപ്പിച്ചെന്നർത്ഥം.

൧൭. അസ്തോകം=സ്തോക(അല്പ)മല്ലാതെ=വളരെ. ഉദ്യൽ...ദാ=ഉദ്യത്തും(ഉണ്ടാകുന്ന) സാന്ദ്ര(വർദ്ധിച്ച)വുമായ പ്രസാദത്തോടുകൂടി. വി.......ന്ത്യൈ=വിശ്വ(സമസ്ത)ങ്ങളായ ലോകങ്ങളുടെ ആർത്തി (പീഡ)യെ ശമിപ്പിക്കുന്നതിന്. ഉദ്ദാ... നം=വളരെ പ്രൌഢിയോടുകൂടിയ. അധിരുഹ്യ=കയറീട്ട്. അഗ്രയാതൈഃ ഗണൌഘൈഃ

സുംഭനെന്നുമതിഡംഭവായ്യൊടു നിസുംഭ-
നെന്നുമസുരോത്തമൌ
സംബഭൂവതുരനന്തരം പുനരനന്ത-
രായബലസംപദൌ
അംബുജാസനനിഷേവണാപ്തവരഗർവ്വി-
തൌ ഭുവനമൊക്കയും
വൻപുകൊണ്ടുടനടക്കിവാണുമരുവീടി-
നാരുദിതയൌവനൌ. ൧൯

യജ്ഞസന്തതി മുടങ്ങിനോരളവു മൈമെ-
ലിഞ്ഞസുരസങ്കുലാൽ
സ്വസ്ഥലാൽ പിഴകി മർത്ത്യവേഷമവ-
ലംബ്യ ഭൂമിതലചാരിണാം

---

യുക്താ=മുമ്പിൽ നടക്കുന്ന ഗണസമൂഹത്തോടുകൂടി. തുഹിനഗിരി=ഹിമവാൻ. പ്രപേദേ=പ്രാപിച്ചു

ഇങ്ങിനെ മഹിഷാസുരവധം വർണ്ണിച്ചുകഴിഞ്ഞതിനുശേഷം കവി സുംഭനിസുംഭാസുരചരിതവർണ്ണനത്തിൽ പ്രവേശിക്കുന്നു:—

൧൯. സംബഭൂവതുഃ=ഉണ്ടായി [ലിട്ട് പ്ര പു ദ്വി. അസുരോത്തമൌ എന്ന ദ്വിവചനാന്തമായ കർത്താവിനനുരൂപമായ ക്രിയാരൂപം] അന ...ദൌ=അനന്തരായം (നിർവ്വിഘ്നം, തടവില്ലാത്ത) ആയ ബലസംപത്തോടുകൂടിയവർ അംബു .. ..തൌ=അംബുജാസന(ബ്രഹ്മാവ്)ന്റെ നിഷേവണം (സേവ)കൊണ്ടു് ആപ്തമായ (പ്രാപിച്ച; ലഭിച്ച) വരം (അനുഗ്രഹം)കൊണ്ടു ഗർവ്വിതന്മാർ

൨൦. യജ്ഞം=യാഗം. സന്തതി=സമൂഹം അസു ......ലാൽ=അസുരന്മാരെക്കൊണ്ടു നിറഞ്ഞ. സ്വസ്ഥലാൽ =സ്വർഗ്ഗത്തിൽനിന്നു് ദിവൌകസാം=ദേവകൾക്കു. നിർജ്ജഗാമ=നിർഗ്ഗമിച്ചു; കഴിഞ്ഞുകൂടി. ഗഹ . വാൻ=ഗഹനം (അഗാധം; നിസ്സീമം) ആയ ഊഷ്മാ (പ്രതാപം; പരാക്രമം)ത്തോടുകൂടിയവൻ = വളരെ പ്രതാപശാലിയാ

നിർജ്ജഗാമ ശിവരാമ! നാല്പതുചതുർയ്യുഗം
ബത! ദിവൌകസാ-
മിത്രപാരമഴൽചേർത്തില്ല മഹിഷോപി
പണ്ടു ഗഹനോഷ്മവാൻ. ൨൦

ദേവസംഘമവശം പുകണ്ണു സമയേ ഹി-
മാചലനിവാസിനീ
ദേവിതാൻ "മതിവിഷാദ;മാശു കൊല്കചെയ്യ-
നിന്നുമസുരാധമൌ"
സാവധാനമരുൾചെയ്തിവണ്ണമധിഗമ്യ
ദേഹമതിമോഹനം
തോഴിതന്നൊടൊരുമിച്ചു ഹൈമവതകാന-
നേഷു കളിതേടിനാൾ. ൨൧

---

യിരുന്ന എന്നർത്ഥം. ദേവകൾ ക്രതുഭുക്കുകളാണല്ലൊ. അസുരബാധനിമിത്തം ഭൂമിയിലെ യാഗങ്ങളെല്ലാം മുടങ്ങിയപ്പോൾ ദേവകൾക്ക് ഹവിർഭാഗം കിട്ടാതായി; അവർ പട്ടിണികിടക്കേണ്ടിവന്നു; ശരീരം ശോഷിച്ചു; ഗത്യന്തരമില്ലാതായ ഈ അവസരത്തിൽ അസുരന്മാർ ബലാൽക്കാരമായി സ്വർഗ്ഗത്തിൽ കടന്നുവന്നു ഉപദ്രവിപ്പാനും തുടങ്ങി; സ്വർഗ്ഗം മുഴുവൻ അസുരന്മാരെക്കൊണ്ടു നിറഞ്ഞു. അന്നു പ്രാണരക്ഷക്കുവേണ്ടി ഭൂമിയിൽ വന്നു മനുഷ്യവേഷം ധരിച്ചവരാണത്രേ "ഭൂമിദേവന്മാർ."

൨൧. അവശം=ക്ഷീണിച്ച. പുകണ്ണു=പുകഴ്ന്ന എന്നതിന്റെ പൂർവ്വരൂപം. ആശു=വേഗം. അധിഗമ്യ=പ്രാപിച്ച്; സ്വീകരിച്ച്. ഹൈമ ... ഷു=ഹൈമവതങ്ങളായ (ഹിമവൽസംബന്ധികളായ; ഹിമവാന്റെ) കാനനങ്ങളിൽ.

ഇത്ഥം മേവുന്ന കാലത്തൊരുദിനമസുരേ-
ന്ദ്രസ്യ സുംഭസ്യ ഭൃത്യൌ
ദൃപ്താന്തൌ ചണ്ഡമുണ്ഡാവിതി ഭുവനതല-
ഖ്യാതമുഖ്യാഭിധാനൌ
ഗച്ഛന്തൌരുദ്രജാമാതരി ശിഖരിവരേ
പൊന്നുഴിഞ്ഞാലുമാടി
സ്വച്ഛന്ദം കേളിലോലാം ദദൃശതുരഖില-
സ്വാമിനീം കോമളാംഗീം. ൨൨

കൺമുമ്പിൽ കണ്ടനേരം ജനനയനസുധാ-
ധോരണീം താമകാണ്ഡ
സംഭൃതാശ്ചര്യകൌതൂഹലചപലധിയൌ
ചണ്ഡമുണ്ഡൌ തദാനീം

---

൨൨. ദൃപ്താന്തൌ=കീഴടങ്ങാത്തവർ. ചണ്ഡമുണ്ഡൌ ഇതി=ചണ്ഡൻ എന്നും മുണ്ഡൻ എന്നും. ഭുവ......നൌ=ഭുവനതലത്തിൽ ഖ്യാത(പ്രസിദ്ധ)മായ മുഖ്യാഭിധാനങ്ങളോടുകൂടിയവർ. രുദ്രജാമാതരി=രുദ്ര(ശിവ)നാകുന്ന ജാമാതാ മകളുടെ ഭർത്താ)വോടുകൂടിയ[സ: ഏ: ശിഖരിവരേ എന്ന നാമത്തിന്റെ വിശേഷണം] ശിഖരിവരേ=ശ്രേഷ്ഠമായ പർവ്വതത്തിൽ; ഹിമവാൻപർവ്വതത്തിൽ. സ്വച്ഛന്ദം=യഥേഷ്ടം. ദദൃശതുഃ=കണ്ടു. [പ്ര. പു. ദ്വി. ഭൃത്യൌ എന്ന കർത്താവിന്റെ ക്രിയാപദം]

൨൩ സംഭൃ.......യൌ=സംഭൃതമായ ആശ്ചര്യകൌതൂഹലങ്ങളെക്കൊണ്ടു ചപലമായ ധീയോടുകൂടിയവർ തർത്തരം=വളരെ വേഗത്തിൽ. [സുംഭാസുരനോട്, ഉദധിഗംഭീരനോട്, ഈ പദങ്ങളിൽ സംസ്കൃതക്രമമനുസരിച്ചു വിശേഷ്യവിശേഷണപ്പൊരുത്തം ചെയ്തിരിക്കുന്നു]

സംപ്രാപ്തൌ രാജധാനീം ത്വരിതതരമുണ-
ർത്തീടിനാർ പത്തുവട്ടം
കുമ്പിട്ടൻപോടു സുംഭാസുരനൊടു ധൈര്യഗം-
ഭീരനോടിപ്രമേയം. ൨൩

"ഭാഗ്യാബ്ധേ! തമ്പിരാനേ! ചെവിയിലമൃതനി-
ഷ്യന്ദമല്ലോണമസ്മ-
ദ്വാക്യം നിർവ്യാകുലം നിന്തിരുവടി ജഗതീ
ചക്രസാമ്രാജ്യഭൂമേ!
ഊക്കേറും ത്വൽപ്രസാദാലളകിൽ വിഹരതോ-
രാവയോർദ്ദേവ! സാക്ഷാൽ
സൌഖ്യം കണ്ണിനാകപ്പെട്ടിതു തുഹിനഗിരൌ
തൂനിലാവേറ്റപോലെ ൨൪

ഉൽഫുല്ലാഭോഗകല്പദ്രുമവിടപവരേ
ചാരു കീഴ്പ്പട്ടുലാവും
നൽപൊന്നിൻപാശയുഗേ മണിഫലകഫലാം
ചേർത്തു സൌഖ്യാസികായൈ

---

൨൪ മുതൽ ൪൦-വരെയുള്ള ൧൭ പദ്യങ്ങൾ ചണ്ഡമുണ്ഡന്മാരുടെ വാക്യമാണ്:—

൨൪. തമ്പിരാൻ, "തമ്പുരാ"ന്റെ പൂർവ്വരൂപം. നിഷ്യന്ദം=ഒഴുക്ക്. വിഹരതോഃ ആവയോഃ=വിഹരിക്കുന്ന ഞങ്ങൾക്ക്. തുഹിനഗിരൌ=ഹിമവാൻപർവ്വതത്തിൽ

൨൫. ഉൽ......വരേ=വികസിച്ചു പടർന്നുനിൽക്കുന്ന കല്പവൃക്ഷത്തിന്റെ ഒരു നല്ല ശാഖയിൽ. പാശയുഗേ=രണ്ടു കയറുകളിൽ

ഉത്ഭാന്ത്യാംപ്രേംഖികായാംതെളിവിനൊടുസഖീ-
ലോളിതായാമിരുന്നാ-
ങ്ങൾപ്രീത്യാ പാടിയാടും മഹിതയുവതിമാ-
ണിക്യമീക്ഷാംബഭ്രുവേ. ൨൫

വാൎത്താവതല്ലയി! വിഭോ! ഭുവനൈകരമ്യം
ഗാത്രശ്രിയോ വിലസിതം മദിരേക്ഷണായാഃ
ഓൎത്തോളമത്ഭുതമിതെങ്കിലുമൊട്ടണത്താ-
മാത്താവധാനമുപകൎണ്ണയ പുണ്യരാശേ! ൨൬

കെട്ടററഴിഞ്ഞലർപൊഴിഞ്ഞൊരു കേശപാശം
ദൃഷ്ടിക്കൊരഞ്ജനമുദഞ്ചതി ചഞ്ചലാക്ഷ്യാഃ

മണി....ലാം=ശ്രേഷ്ഠമായ രത്നപ്പലകയെ. സൌഖ്യാസികായൈ=സുഖമായ ഇരിപ്പിനുവേണ്ടി. ഉൽഭാന്തീ=ശോഭിക്കുന്ന. സഖീലോളിത=തോഴിയാൽ ആട്ടപ്പെട്ടതു്. [ഇവരണ്ടും പ്രേംഖികായാം എന്ന നാമത്തിൻെറ സപ്തമ്യന്തങ്ങളായ വിശേഷണങ്ങൾ] പ്രേംഖികായാം=ഊഞ്ഞാലിൽ. മഹി.......ക്യം=മഹിത (ഉത്തമ)മായ യുവതിമാണിക്യം (സ്ത്രീരത്നം) ഈക്ഷാം ബഭ്രുവേ=കാണപ്പെട്ടു. [ഞങ്ങളാൽ എന്നു് അദ്ധ്യാഹാൎയ്യം. കൎമ്മണിപ്രയോഗം- ഞങ്ങൾ ഒരു യുവതീരത്നത്തെ കണ്ടു എന്നു സാരം.]

൨൬. ഗാത്രശ്രിയഃ=ദേഹസൌന്ദൎയ്യത്തിൻെറ. വിലസിതം=വിലാസം. മദിരേക്ഷണായാഃ=മദിര (മനോഹര)ങ്ങളായ ഈക്ഷണ (നേത്ര)ങ്ങളോടു കൂടിയവൾ. ആത്താവധാനം=ശ്രദ്ധയോടുകൂടി.

അടുത്ത പത്തു ശ്ലോകങ്ങളെക്കൊണ്ടു, മോഹിനിവേഷം ധരിച്ച ഭഗവാനിയേ, "കേശാദിപാദം" വൎണ്ണിക്കുന്നു:—

൨൭. ചഞ്ചലാക്ഷ്യാഃ= ചഞ്ചലാക്ഷിയുടെ. ഉദഞ്ചതി=ശോഭി

ചട്ടററ മുത്തുമണിചേൎത്തു മനോഭവാഗ്രേ
പൊട്ടെന്നിളക്കുമസിതത്തഴയെന്നപോലേ. ൨൭
മദ്ധ്യേലലാടമണുഘൎമ്മജലാഭിരാമം
കസ്തൂരികാതിലകമെത്ര വിലോഭനീയം?
അത്യഞ്ചിതേ കിമപി പഞ്ചമിബാലചന്ദ്രേ
മെത്തും നവാമൃതകണം മറുവെന്നപോലേ. ൨൮
ഉൽക്കൂലവിഭ്രമവിലോലകടാക്ഷവീക്ഷാ-
സഖ്യം കലൎന്നിളകുമക്കനചില്ലിവല്ലീ
ലക്ഷ്മ്യാ തുലോം ഭ്രമയിതും ഭുവനാനി സാക്ഷാ-
ലക്കാമദേവകരചാലിതപീലിപോലേ. ൨൯
എങ്ങും പ്രഭോ! തരളതാരകനേത്രശോഭാ
രംഗാങ്കണേ നഭസി നൃത്യതി നിൎമ്മലാംഗ്യാഃ

---

൨൭. മനോഭവാഗ്രേ=മനോഭവ(കാമദേവ)ന്റെ അഗ്രത്തിൽ (മുമ്പിൽ) അസിതം=കറുത്ത.

൨൮. മദ്ധ്യേലലാടം=നടുനെററിയിൽ. അണു....മം=അണു (അല്പ)വായ ഘൎമ്മജലം (വിയൎപ്പുവെള്ളം)കൊണ്ടു അഭിരാമം (മനോഹരം). അത്യഞ്ചിതം=വളരെ ശോഭിച്ചിരിക്കുന്ന. മെത്തും....ണം=നവമായ അമൃതിൻതുള്ളിയോടു ചേൎന്ന. മറുവ്=കളങ്കം.

൨൯. ഉൽക്കൂ......ഖ്യം=ഉൽക്കൂലമായ (കരകവിഞ്ഞ) വിഭ്രമം (വിലാസം)കൊണ്ടു വിലോല (ചഞ്ചല)മായ കടാക്ഷവീക്ഷ (കടക്കണ്ണുകൊണ്ടുള്ള ദൃഷ്ടി)യുടെ സഖ്യം. [കണ്ണിന്റെ ഇളക്കം അനുസരിച്ചിളകുന്ന] ലക്ഷ്മ്യാ=ലക്ഷ്മി (ശോഭ)കൊണ്ടു്. ഭ്രമയിതും=ഭ്രമിപ്പിക്കുന്നതിനു്. ചാലിതം=ചലിപ്പിക്കപ്പെട്ടതു്

൩൦. തര......ഭാ=തരള (ചഞ്ചല)ങ്ങളായ താരകങ്ങളോടു (കൃഷ്ണമണികളോടു)കൂടിയ നേത്രങ്ങളുടെ ശോഭ. നഭസിരംഗാങ്കണേ=

തൻക്രീഡകണ്ടു തെളിവാൻ ദിഗംഗനാനാം
ഭംഗ്യാ കൊടുത്തരുളുമുൽപലമാലപോലേ. ൩൦

അത്യന്തഭംഗിയൊടു തോളിലടിഞ്ഞു ചാഞ്ഞും
വിദ്യോതതേ കനകകുണ്ഡലമേതദീയം
വക്ത്രാബ്ജലക്ഷ്മി വിളയാടിന പൊന്നുഴിഞ്ഞാൽ
മദ്ധ്യേ ഗതാഗതമിയന്നരുളുന്നപോലേ. ൩൧

മിന്നീടുമത്തിരുമുഖാബ്ജമതീവ ഹൃദ്യം
പുണ്യാംബുധേ! മുഹുരുദഞ്ചതി മഞ്ജുഗീതം
വർണ്ണിപ്പതെന്തു വികളങ്കസുധാംശുബിംബാൽ
കർണ്ണാന്തലേഹ്യമമൃതം ചിതറുന്നപോലേ. ൩൨

മുക്താസുവർണ്ണമണിമാലകൾ ചെന്നലയ്ക്കും
വക്ഷോജയുഗ്മമുരുകുങ്കുമപങ്കശോണം

---

ആകാശമാകുന്ന കൂത്തരങ്ങിൽ. നൃത്യതി=ആടുന്നു. [വിയദ്ഭാഗത്തെ നടനരംഗമായും ദേവിയുടെ വിലോകനങ്ങളെ നടികളായും കല്പിച്ചിരിക്കുന്നു —'താരക'മെന്നതിനു നക്ഷത്രമെന്നുകൂടി അർത്ഥമുള്ളതുകൊണ്ട് ഇവിടെ ശ്ലേഷസിദ്ധിക്കുന്നു.] ഉൽപലമാല=കരിങ്കുവളപ്പൂമാല.

൩൧. വിദ്യോതതേ=ശോഭിക്കുന്നു. ഏതദീയം=ഇവളെ സംബന്ധിച്ച; ഇവളുടെ. ഗതാഗതം=പോക്കുവരവ്.

൩൨. അതീവഹൃദ്യം = വളരെ മനോഹരമായ. മുഹുഃ=പിന്നെയും. മഞ്ജു......തം=മഞ്ജു (മനോഹര)വായ ഗീതത്തോടുകൂടി. ഉദഞ്ചതി=ശോഭിക്കുന്നു. വി.......ബാൽ=വികളങ്ക (കളങ്കരഹിത)മായ സുധാംശു(ചന്ദ്ര)വിന്റെ ബിംബത്തിൽനിന്ന്. കർണ്ണാന്തലേഹ്യം=ചെവികൊണ്ട് ആസ്വദിക്കത്തക്ക.

൩൩. മുക്താ.... ...കൾ = മുത്തുകൊണ്ടും സ്വർണ്ണംകൊണ്ടും രത്നംകൊണ്ടും ഉണ്ടാക്കീട്ടുള്ള മാലകൾ. വക്ഷോജയുഗ്മം=സ്തനയുഗ്മം.

അക്ഷാമജഹ്നജനിശോണനദോൎമ്മിഭംഗം
കൈക്കൊണ്ട മേരുശിഖരദ്വയമെന്നപോലേ. ൩൩
ലീലാഗ്രഹീതമണിപാശമുപാത്തഭൂഷാ-
ജാലം വിഭാതി മൃദുപാണിയുഗം മൃഗാക്ഷ്യാഃ
ചാലെക്കനൽകനകബദ്ധമട്ടത്തുഴിഞ്ഞാൽ-
ക്കാലംബനായ ദൃഢമൂന്നംകൊട്ടത്തപോലേ. ൩൪
ഡോളാവിലാസവലമാനകുസുംഭചേലം
വ്യാലോലരത്നരശനാസുഷമം നിതംബം
ആലീനസാന്ധ്യജലദം നവശക്രചാപ-
ശ്രീലാളിതം ഗഗനമണ്ഡലമെന്നപോലേ. ൩൫

---

ഉരു......ണം=ഉരു (അനല്പ)വായ കുങ്കുമപങ്കംകൊണ്ടു ശോണം (ചുവന്നതു്). അക്ഷാ........ഗം=അക്ഷാമമായ (ക്ഷാമമില്ലാത്ത; വൎദ്ധിച്ച) ജഹ്നുജനി (ഗംഗ)യുടേയും ശോണനദത്തിന്റേയും ഊൎമ്മിഭംഗം (തിരമാല) ശിഖരം=കൊടുമുടി.

൩൪. ലീലാ....ശം=ലീലയിൽ ഗൃഹീതമായ മണിപാശ (ഊഞ്ഞാൽകയറ്.)ത്തോടുകൂടിയതു്. ഉപാ . . . ലം=ഉപാത്ത (സ്വീകൃത)മായ ഭൂഷാജാല(ആഭരണസമൂഹ)ത്തോടുകൂടിയതു്= ആഭരണങ്ങളണിഞ്ഞതു്. വിഭാതി=ശോഭിക്കുന്നു. [കൈകൾകൊണ്ടു കയറുപിടിച്ചിരിക്കുന്നതു കണ്ടാൽ ഊഞ്ഞാലിനു പൊന്നുകൊണ്ടൊരു ഊന്നു കൊടുത്തിരിക്കയാണോ എന്നു തോന്നും.]

൩൫. ഡോളാ.. .... ലം=ഡോളാവിലാസം (ഊഞ്ഞാലാട്ടം) കൊണ്ടു വലമാനമായ (ഇളകിക്കൊണ്ടിരിക്കുന്ന) കുസുംഭചേല (ചുവന്ന വസ്ത്ര)ത്തോടുകൂടിയ. വ്യാലോ .... മം=വ്യാലോലമായ രത്നരശന (രത്നകാഞ്ചി; രശന=അരഞ്ഞാണ്)യുടെ സുഷമ (ശോഭ)യോടുകൂടിയ. ആലീ........ദം=ആലീനങ്ങളായ സാന്ധ്യജലദ(അന്തിമേ

വേഗേന ചാഞ്ഞു ദൃഢസംഘടിതോരുജംഘം
മൂകീഭവൽകനകനൂപുരമഗ്രപാദം
ചാകാശ്യതേ പ്രഗുണിതം പ്രതിമാരുതേന
ശ്രീമീനകേതനപടാഞ്ചലമെന്നപോലേ. ൩൬

ശ്രീരാമാ രാമ! ചിത്രം പരമവയവഭം-
ഗീഗുണം, കാന്തിപൂരം,
താരുണ്യോപക്രമം, മെന്മയിലിളകിനലാ-
വണ്യലക്ഷ്മീവിലാസം,

ഘങ്ങളോടുകൂടിയ [അന്തിമേഘങ്ങൾ ഒട്ടുമറഞ്ഞ] നവ......തം= നവമായ ശക്രചാപ (ഇന്ദ്രധനസ്സ്; മഴവില്ല്) ത്തിന്റെ ശ്രീ(ശോഭ) യാൽ ലാളിതം. ഗഗനമണ്ഡലം = ആകാശമണ്ഡലം. [ഗൌരിയുടെ മദ്ധ്യഭാഗത്തെ ആകാശത്തോടുപമിച്ചിരിക്കുന്നു. ചുവന്ന പട്ടുവസ്ത്ര ത്തിന്റേ സ്ഥാനത്തു അന്തിമേഘങ്ങളും രത്നകാഞ്ചിക്കു പകരം ഇ ന്ദ്രധനസ്സും ഉള്ളതുകൊണ്ട് ഉപമക്കു പൂർണ്ണതയും സ്വാരസ്യവും സിദ്ധിച്ചിട്ടുണ്ട്.]

൩൬ ദൃഢ .....ഘം=ദൃഢമാകുംവണ്ണം സംഘടിതങ്ങളായ (കൂട്ടിച്ചേൎക്കപ്പെട്ട) ഊരുജംഘ (തുടയും കണങ്കാലും)കളോടുകൂടിയ. [ഊഞ്ഞാലാടുമ്പോൾ ആട്ടത്തിന്റെ സൌകൎയ്യത്തിനുവേണ്ടി കണ ങ്കാൽ തുടകളോടു കൂട്ടിച്ചേൎത്തുപിടിക്ക പതിവാണല്ലോ] മൂകീ ..... രം=മൂകീഭവ (നിശ്ശബ്ദ)ത്തായ കനകനൂപുര (പൊൻകാൽചില മ്പ്)ത്തോടുകൂടിയ. ചാകാശ്യതേ=ശോഭിക്കുന്നു. പ്രതിമാരുതേന= എതിരായ കാററിനാൽ. പ്രഗുണിതം=നിവൎത്തപ്പെട്ട.

൩൭. താരു ..... മം=താരുണ്യ(യൌവന)ത്തിന്റെ ഉപക്രമം (ആരംഭം). വിശേഷാത്താം=ലോകാതീതം; അസാധാരണം. ജന.... ....യം=ജനങ്ങളുടെ നയനങ്ങളാകുന്ന ചകോരാവലിക്കു ചന്ദ്രിക

ഓരോന്നേ പൂണ്ടുവിശേഷാത്തരമൊരുപതിനാ-
　　റിൽപ്പുറം പ്രായമസ്യാ
നീലാക്ഷീമാലികായാ ജനനയനചകോ-
　　രാവലീചന്ദ്രികായാഃ.　൩൬

ഏതാവതി ത്രിഭുവനേ നവയൌവനോദ്യ-
ദ്ദുദ്ധാമരൂപമഹിളാജനമണ്ഡിതേപി
നാസ്ത്യേവ വിഭ്രമവിധേരുപമാനമസ്യാ
യദ്യസ്തി രത്നമുകുരേ പ്രതിബിംബ ഏവ.　൩൭

പാലാഴിത്തയ്യലാളും പുകഴ്പെരികിനരു-
　　ദ്രാണിയും വാണിമാരും
പൌലോമീദേവിയും ചിത്തജതരുണിയുമി-
　　ത്യാദിമുഗ്ദ്ധാംഗനാനാം

(നിലാവ്)യായിട്ടുള്ള. അസാധാരണമായ തുഷ്ടിയെ പ്രദാനംചെയ്യുന്നതെന്നർത്ഥം

൩൭. ഏതാവതിത്രിഭുവനേ=ഇത്രത്തോളമുള്ള ത്രിലോകം ന വ...തേ അപി = നവയൌവനംകൊണ്ടു ഉദ്യത്തും ഉദ്ദാമ(പ്രൗഢ)വുമായ രൂപത്തോടുകൂടിയ മഹിളാജനങ്ങളെക്കൊണ്ടു മണ്ഡിത(അലംകൃത)മായിരുന്നിട്ടും [സതിസപ്തമി.] അസ്യാഃ=ഇവളുടെ. വിഭ്രമവിധേഃ=വിലാസങ്ങൾക്കു. ഉപമാനം നാസ്തി ഏവ=ഉപമാനം ഇല്ലതന്നെ. അസ്തിയദി=ഉണ്ടെങ്കിൽ. രത്നമുകുരേ=രത്നക്കണ്ണാടിയിലേ. പ്രതിബിംബഃ ഏവ=പ്രതിച്ഛായ മാത്രമേയുള്ളൂ.

൩൮. പൌലോമീദേവി=ശചീദേവി. ചിത്തജതരുണി=രതീദേവി. മുഗ്ദ്ധാംഗനാനാം=മുഗ്ദ്ധ(സുന്ദരി)കളായ അംഗന(സ്ത്രീ)കളുടെ. അനൎഘം=വിലമതിക്കാൻപാടില്ലാത്ത. നീലാ....ത്നം =സ്ത്രീരത്നം. വിജ്ഞാപനീയം=അറിയിക്കത്തക്കതു്.

മേളം താവുന്ന രൂപാദ്യമിതഗുണഗണാൻ
തൻകളുൎച്ചേത്തനഘം
നീലാക്ഷീരത്നമേതൽ സ്വയമുദിതമിതേ
നാഥ! വിജ്ഞാപനീയം. ൩൯

എന്നാലിന്നേരമേ, ദാനവപരിവൃഢ! നി-
ൎന്നീതമാളീദ്വിതീയാം
ചെന്നേനാം കൊണ്ടുപോരേണമിതിനിയ ഭവാൻ
മാനിനീരത്നഭൃത്താം
ഒന്നങ്ങോൎക്കേണമൈരാവതവിബുധതരൂ-
ച്ചൈഃശ്രവഃപുഷ്പകാദ്യം
ധന്യം ത്രൈലോക്യരത്നാദ്ദരണ! തവവശേ
വൎത്തതേ രത്നജാതം" ൪൦

ഇവണ്ണം കണ്ണാന്തേ മധുതഥരി ചൊരിഞ്ഞൊരുവച
നവം കേട്ടുദ്ദാമസ്മരവിശിഖനിൎഭിന്നമനസാ [൪൧

൪൦. ആ..യാ. ആളി (സഖി)യാകുന്ന ദ്വിതീയ(സഹാ യ)ത്തോടുകൂടിയവൾ. ഏനാം=ഇവളെ ഐരാ..ദ്യം=ഐരാവതം, വിബുധതരു (കല്പവൃക്ഷം) ഉച്ചൈഃശ്രവസ്സ് പുഷ്പകം (വിമാനം) എന്ന ആദ്യകളോടുകൂടിയ രത്നജാതം=രത്നസമൂഹം. [ലോകത്തിലുള്ള ശ്രേഷ്ഠവസ്തുക്കൾ മിക്കതും ഇവിടെ സ്വാധീനമായിട്ടുള്ളതുകൊണ്ട് ഈ സ്ത്രീരത്നവും ആ കൂട്ടത്തിൽ ചേരേണ്ടതാണ് എന്നു സൂചന ]

൪൧. മധുതഥരി = മധു (തേൻ)വിന്റെ തഥരി (ഒഴുക്ക്). ഉദ്ദാ........സാ = ഉദ്ദാമ (പ്രവൃദ്ധ)ങ്ങളായ സ്മരവിശിഖ (കാമബാണ)ങ്ങളാൽ നിൎഭിന്നമായ (പിളൎക്കപ്പെട്ട) മനസ്സോടുകൂടിയ. പ്രച്ഛ..

നിയുക്തസ്സുംഭേന പ്രചുരതരഡംഭേന തരസാ
നയജ്ഞസ്സുഗ്രീവോ ദനുതനയനാനേതുമബലാം ൪൭
തദനു തൊഴുതു സാകം പ്രസ്ഥിതസ്സ്വല്പസൈന്യൈ-
രധിഗതമണിഡോളാം കണ്ടു ദേവീം ഹിമാദ്രൌ
കുതുകതരളിതാത്മാ സഞ്ജപൻ വശ്യമന്ത്രാൻ
മധുരമധുരവാചാ സുംഭദൂതോ ബഭാഷേ. ൪൮

"നീലാക്ഷീമൌലിമാലേ! വിജയവിരുതുകൈ-
ക്കൊണ്ട സുംഭാസുരേന്ദ്രൻ
ത്രൈലോക്യാധീശ്വരൻതാൻ കലിതരസമയ-
ച്ചോരു ദൂതോസ്മ്യസൌ ഞാൻ

---

൪൭=പ്രചുരതര (വളരെ അധിക)മായ ഡംഭ (ഗർവ്വ്)ത്തോടുകൂടിയ [ഇവ രണ്ടും സുംഭേന എന്നതിന്റെ വിശേഷണങ്ങളാം] സുംഭേന= സുംഭനാൽ. അബലാം ആനേതും =അബലയെ (സ്ത്രീയെ= മോഹിനിയെ) ആനയിക്കുന്നതിന്. നയജ്ഞഃ=നയത്തെ അറിയുന്നവനായ. സുഗ്രീവഃ ദനുതനയൻ = സുഗ്രീവനെന്ന ദനുതനയൻ. നിയുക്തഃ=നിയോഗിക്കപ്പെട്ട.

൪൮, സ്വല്പസൈന്യൈഃസാകം = കുറെ സൈന്യങ്ങളോടുകൂടെ. പ്രസ്ഥിതഃ=പുറപ്പെട്ടവൻ. അധി....ളാം= അധിഗതമായ മണിഡോളയോടുകൂടിയ = ഊഞ്ഞാലിലിരിക്കുന്ന. ഹിമാദ്രൌ= ഹിമാദ്രിയിൽ. കുതു....ത്മാ=കുതുകംകൊണ്ടു തരളിത(ചഞ്ചല)മായ ആത്മാവോടുകൂടിയവൻ. വശ്യമന്ത്രാൻ=വശ്യ(വശീകരണത്തിനുപയുക്ത)ങ്ങളായ മന്ത്രങ്ങളെ. സഞ്ജപൻ=ശരിയായി ജപിച്ചുംകൊണ്ടു്. ബഭാഷേ=ഭാഷിച്ചു; പറഞ്ഞു:—

൪൯-ാമത്തെ പദ്യം ദൂതവാക്യമാണ്.

൪൯. കലിതരസം=രസത്തോടുകൂടി. അഹമസൌ ഞാൻ=ഈ ഞാൻ ദൂതഃ അസ്മി=ദൂതനാകുന്നു. മന്മുഖേന=ഞാൻ വഴിയായി.

ചേലേന്തും മന്മുഖേന ശ്രുതിസുഖമധുനാ
കേൾക്ക വാക്യം തദീയം
ബാലേ! നീ വാരലാവുംകമലഭവകരാം-
ഭോജകൌശല്യസീമേ! ൪൩

'മന്നിരേഴിങ്കലെല്ലാവകയിലുമിഹ ര-
ത്നങ്ങളായുള്ളതെല്ലാം
മിന്നുന്നു രാജധാന്യാം മമദ്ദഢമധുനാ
രത്നഭൂതാം വധൂനാം
നിന്നെക്കർണ്ണേ നിവിഷ്ടാം പരിസരഭുവി കി-
ട്ടാഞ്ഞു താപാകുലോഞാ-
നെന്നാലാഗത്യ വേഗാദനുഭവ ഭുവനൈ-
ശ്വര്യലക്ഷ്മീമനന്തനാം". ൪൪

---

ശ്രുതിസുഖം=ശ്രുതി (ചെവി അല്ലെങ്കിൽ കേൾവി)യ്ക്കു സുഖമായ ട്ടുള്ള. വാരലാവും=വാര് (ശോഭ) ഉലാവുന്ന (കളിയാടുന്ന)=ശോഭയുള്ള. കമ . . . മ=കമലഭവ (ബ്രഹ്മാ)ന്റെ കരാംഭോജ (ഹസ്തകമല)ത്തിനുള്ള കൌശല്യ (സാമർത്ഥ്യ)ത്തിന്റെ സീമ (അതിര്) [ബ്രഹ്മാവിന്റെ സൃഷ്ടിവൈശിഷ്ട്യത്തിനുള്ള ഉത്തമോദാഹരണമെ എന്നു സംബുദ്ധി.]

സുംഭാസുരന്റെ സ്വന്തവാക്യത്തിൽ ദൂതൻ പറയുന്ന സന്ദേശമാണ് ൪൪-ാമത്തെ പദ്യം:—

൪൪. രാജധാന്യാം=കൊട്ടാരത്തിൽ. വധൂനാം= സ്ത്രീകളിൽ വെച്ച്. കർണ്ണേ നിവിഷ്ടാ=ചെവിയിൽ പ്രവേശിച്ച=കേട്ട. പരി.... വി=അടുത്ത്. താപാകുലഃ=താപം (സങ്കടം)കൊണ്ടു ആകുലൻ. ആഗത്യ=വന്ന്. അനുഭവ=അനുഭവിച്ചാലും.

ഗിരമിതി കേട്ടു സഹാസാ
രഭസഭരോൽഭൃതഗഭീരമൃദുഹാസാ
ഒരു മൊഴി പറവാനൂരീ-
കൃതധൃതിരാരബ്ധ സുമധുരം ഗൌരീ. ൪൫

"സത്യം ത്രൈലോക്യനാഥൻ പുകഴ്പെരികിന ഭാസുരേന്ദ്രൻ; വധൂനാ- [സും-
മെത്തു കാണിക്കണം തൽസവിധനിവസനം ഭാഗ്യസാമഗ്രികൊണ്ടേ;
കൃത്യേസ്മിൻ കാങ്കെ വന്നോരിടനില, സമരേ മാം ജയിക്കുന്ന വീരൻ
ഭർത്താവാകുന്നതെന്നുണ്ടൊരു സമയമതൊ-ട്ടുൾപ്പുബുദ്ധ്യാ പിണഞ്ഞു". ൪൬

"എന്തൊരു വൈഷമ്യമേ! നന്നലകു മുഴുവനാ-ജ്ഞാബലംകൊണ്ടടക്കും

---

൪൫. സഹാസാ= പരിഹാസത്തോടുകൂടി=പുച്ഛഭാവത്തിൽ. രഭ...സാ=രഭസഭര (വളരെ വേഗ)ത്തോടുകൂടി ഉൽഭൃത്തും ഗഭീര(ഗംഭീര)വും ആയ മൃദുഹാസ (പുഞ്ചിരി)ത്തോടുകൂടി ഊ....തി=ഊരീകൃത(സ്വീകൃത)മായ ധൃതി (ധൈൎയ്യ)യോടുകൂടി. ആരബ്ധ=ആരംഭിച്ചു.

ഗൌരിയുടെ മറുപടി:—

൪൬. എത്തു=എത്തുകയുമില്ല; കിട്ടുകയുമില്ല. തൽ....നം=അവന്റെ സമീപവാസം. [വളരെ ഭാഗ്യം ചെയ്തിട്ടുള്ളവൎക്കു മാത്രമെ കാണിനേരമെങ്കിലും അവന്റെ അടുത്തിരിക്കുവാൻ സാധിക്കു] അസ്മിൻകൃത്യേ = ഇക്കാൎയ്യത്തിൽ. ഇടനില = തടസ്സം. സമയം = പ്രതിജ്ഞ.

ദൂതന്റെ വാക്യം:—

൪൭. കല്മപ്പൊലി=വലിയനന്ദി. പലവു=പലതും. ദുഷ്കരം=

ധന്യാത്മാവിന്നു ദൈത്യേശ്വരനൊരു തരുണീ-
    ശിക്ഷണം ദുഷ്കരംപോൽ!
ഒന്നല്ലാതോരു കള്ളപ്പൊളി പലവു പറ-
    ഞ്ഞിങ്ങിരുന്നാൽ പിഴയ്ക്കും
തന്നോ മാനീ സ കേശഗ്രഹണവിധുരിതാം
    കൊണ്ടുപോം നിന്നെന്നൂനം" ൪൭

"സന്ധാമിമാം കഥമഹം വിതഥാം കരിഷ്യേ?
കിം താമപി സ്വവിഷയാമസുരേശ്വരാജ്ഞാം?
ഇത്യാകുലം ജനമിമം നയ പാർശ്വമാജൌ
ജിത്വേതി മാമകഗിരാ പ്രബലസ്സവാച്യഃ" ൪൮

---

അസാദ്ധ്യം. കേശ....താ=കേശത്തിന്റെ ഗ്രഹണംകൊണ്ടു വിധുരിത (വിഹ്വല)= തലമുടിയിൽ പിടിച്ചിഴച്ച്. തന്നേ=തന്നത്താൻ= അവൻതന്നത്താൻവന്ന്.

ദേവിയുടെ സന്ദേശം:—

൪൮. അഹംഇമാംസന്ധാം=ഞാൻ ഈ പ്രതിജ്ഞയെ. കഥം=എങ്ങിനേ. വിതഥാം=അസത്യമാക്കി; വെറുതേയാക്കി. കരിഷ്യേ=ചെയ്യും. സ്വവിഷയാം=എന്നെ സംബന്ധിച്ച. താം അസുരേശ്വരാജ്ഞാം അപി=അസുരേശ്വരന്റെ ആ ആജ്ഞയേയും. [കഥംവിതഥാംകരിഷ്യേ എന്ന ഇവിടേയും അദ്ധ്യാഹരിക്കണം] ആകുലം=കുഴങ്ങിയ ഇമംജനം=ഇജ്ജനത്തെ=എന്നെ. ആജൌ ജിത്വാ=ആജി (യുദ്ധ)യിൽ ജയിച്ച്. പാർശ്വം=അടുക്കലേക്ക്. നയ=കൊണ്ടുപോയാലും. ഇതി=എന്നു മാമകഗിരാ=മാമകമായ (എന്നെ സംബന്ധിച്ച) ഗീരു (വാക്കു) കൊണ്ട്=ഞാൻ പറഞ്ഞതായി.

പ്രബലഃ സഃ=ബലവാനായ അവൻ വാച്യഃ=പറയപ്പെടേണ്ടവനാണ്. [ഇങ്ങിനെ ഞാൻ പറഞ്ഞതായി ബലവാനായ അവനോടു പറയുക ]

ആടോപപാടവയുതാ വചനേന ദേവ്യാ
ഗ്രൂഢപ്രകോപസരസേന നിരാകൃതോസൌ
പാരേ വിശേഷമറിയിച്ചിതു ദൂതനപ്പോൾ
പ്രൌഢാഭിമാനിയൊടു സംഭ്രമനൊടുള്ളവണ്ണം. ൪൯

വാണീം കേട്ടു നവാം പ്രവീരസമിതൌ
ദൂതോദിതാം ദാനവ-
ക്ഷോണീപാലനുദഗ്രകോപസഹിതഃ
പ്രക്ഷോഭഹുങ്കാരവാൻ
"വേണീസീമ്നി പിടിച്ചിഴച്ചിഹ ബലാ-
ദാനീയതാ"മെന്നുടൻ
മാനീ താംപ്രതി ധൂമ്രലോചനമസൌ
മാനിച്ചയച്ചീടിനാൻ. ൫൦

---

൪൯. ആടോ...താ=ആടോപ (തള്ളിച്ച) ത്തോടും പാടവ (സാമർത്ഥ്യ) ത്തോടും കൂടിയതു്. ഗൂഢ....ന=ഗൂഢമായ (ഉള്ളിലടക്കിയ) പ്രകോപ. (കോപാധിക്യ) ത്തോടുകൂടിയതും സരസവും ആയ. ദേവ്യാഃ=ദേവിയുടെ. വചനേന=വാക്കുകൊണ്ടു. നിരാകൃതഃ= നിരാകരിക്കപ്പെട്ട=ധിക്കൃതൻ. അസൌ=ഇവന്. (ദൂതൻ)

൫൦. പ്രവീരസമിതൌ=പ്രവീരന്മാരുടെ സമിതി (സഭ)യിൽ. ദൂതോദിതാം=ദൂതനാൽ ഉദിത(പറയപ്പെട്ട) ദാന ...ലൻ=അസുരരാജൻ ഉദഗ്രം=വർദ്ധിച്ച. പ്രക്ഷോ....വാൻ=പ്രക്ഷോഭത്തോടും ഹുങ്കാരത്തോടുംകൂടി. വേണീസീമ്നി=തലമുടിയിൽ. ആനീയതാം=കൊണ്ടുവരപ്പെടട്ടെ. (കർമ്മണിപ്രയോഗം; അവൾ എന്നു കർമ്മം.) താം പ്രതി=അവളുടെ നേരെ.

ഗദ്യം—൨

തദനു കഴലിണ ക്കുപ്പിപ്പുറപ്പെട്ടു ധൂമ്രാക്ഷനാം ദൈത്യവീരസ്തദാ ഷഷ്ടിസാഹസ്രസേനാസമേതഃ സമാസാദ്യ ദേവീസകാശം "മൃഷാവീൎയ്യഗൎവ്വോദ്ധതേ! മൂഢചിത്തേ! പുറപ്പെട്ടിദാനീമതിപ്രീതിയോടേ മഹാരാജപാൎശ്വം പ്രയാഹി സ്വയംകേളതല്ലായ്കിലിക്കുന്തൽ ചുററിപ്പിടിച്ചുൽഭടാടോപമുൾച്ചേൎത്തിഴച്ചേഷ ഞാൻ കൊണ്ടുപോവൻ ബലാ''ലെന്നു കേട്ടോരു നേരത്തു ഭീരുപ്രകൃത്യാ ഗഭീരസ്മിതംപൂണ്ടു "വിശ്വൈകനാഥൻ മഹാവീരചൂഡാഗ്രഗണ്യൻ ഭവന്മന്നിക്കല്ലുസുംഭാസുരേന്ദ്രൻ ബലാൽകാരമിപ്പെൺകലത്തോടെടുക്കുന്നവസ്ഥക്കു മററാരു മാററാരിതിന്നെന്തു ചെയ്യുന്നതേകാകിനീ ഞാനുമെല്ലാം പൊറുക്കെന്നതേ വന്നുകൂടൂ"ന്നതെന്നേവമാക്ഷേപഗൎഭം ബ്രുവാണാം ഭവാനീം കടുക്കെന്നു ധൂമ്രാക്ഷനഗ്രേ കചാഗ്രേ പിടി

---

ഗദ്യം- ൨.

തദനു=അനന്തരം. കഴൽ=കാൽ. ഷഷ്ടി .....തഃ=അറുപതിനായിരം ഭടന്മാരോടുകൂടി. ദേവീസകാശം=ദേവിയുടെ സകാശ (സമീപ)ത്തെ. സമാസാദ്യ=പ്രാപിച്ചിട്ടു്. മൃഷാ........തേ!=മൃഷാവീൎയ്യം (അയഥാൎത്ഥമായ വീൎയ്യം) കൊണ്ടുണ്ടായ ഗൎവ്വം നിമിത്തം ഉദ്ധത(ഗൎവ്വിഷ്ഠ)യായിത്തീൎന്നവളേ! മഹാ.......ൎശ്വം=മഹാരാജന്റെ അടുക്കലേക്കു്. പ്രയാഹി=പോയാലും. സ്വയം=തന്നത്താൻ=സ്വന്തമനസ്സാലെതന്നെ. കുന്തൽ=തലമുടി. ഉൽ....പം=ഉൽഭടമായ (വൎദ്ധിച്ച) ആടോപ (കോപ)ത്തോടുകൂടി. (ക്രി: വി:) ഭീരുപ്രകൃത്യാ=പേടിച്ചുവശപ്പോലെ. മഹാ.......ണ്യ=മഹാവീരന്മാരുടെ ചൂഡാഗ്ര (കി

ക്കാനട്ടക്കനാദനേരത്തു വൻകോപസംഭൃതഹുങ്കാര ഘോഷേണതന്നെ കൊടുംക്രൂരമനം മഹാഭൈരവീ ഭസ്മമാക്കീടിനാൾ. പിന്നെയൊന്നിച്ചു കോപോദയാവേശമുൾക്കൊണ്ടു ചാവേറുപോലെ തുടൎന്നസ്ത്രശസ്ത്രങ്ങൾ വൎഷിച്ചു ദൈതേയസൈന്യങ്ങൾ മുട്ടുംവിധൌ തത്ര കാത്യായനീവാഹനം കേസരീന്ദ്രൻ ദൃഢാടോപമഗ്രേ സടാചക്രമൊന്നായ്ക്കുടഞ്ഞിത്രിലോകീതലം പൊട്ടുമാറഷ്ടദിശ്ഭിത്തിമുട്ടക്കലുങ്ങീടുമാറുച്ചഭദ്രാമനാദേന പൂരിച്ചു രോദോന്തരാളം പുറപ്പെട്ടെതിൎക്കുന്ന സേനാഭടാൻ ക്രുദ്ധമൂൎത്തിത്രയും നി[illegible]മാളും നഖശ്രേണിയെക്കൊണ്ടു കുത്തിപ്പൊളിച്ചും, കൊടുംകൈത്തലം കൊണ്ടടിച്ചും, പുറംകാലുകൊണ്ടാഞ്ഞെറിഞ്ഞും, വളഞ്ഞോരു ലാംഗൂലമാംകാലപാശേന തല്ലിത്തക

---

രീടാഗ്രഭാഗ)ത്തിൽ ശോഭിത്തായ (ശോഭിക്കുന്ന) മണിക്കല്ല് (രത്നം) [വീരാഗ്രഗണ്യനെന്നൎത്ഥം] മാററാർ=എതിരാളി. ഏകാകിനി=ഒരുത്തി. പൊറുക്കുക=സഹിക്കുക. ആക്ഷേപഗൎഭം=ഉള്ളിൽ ആക്ഷേപത്തോടുകൂടി. ബ്രുവാണാ=പറയുന്ന. ഝട്ടക്കന്നെ=വേഗത്തിൽ. കചാഗ്രേ=തലമുടിയുടെ അററത്തു്. വൻകോ.... ...ണ=വൻകോപംകൊണ്ടു സംഭൃതമായ ഹുങ്കാരഘോഷംകൊണ്ടു. ചാവേറു=മരണഭയംകൂടാതെയുള്ള യുദ്ധയാത്ര. മുട്ടുംവിധൌ=ശ്വാസംമുട്ടിയപ്പോൾ. സടാചക്രം=ജടാസമൂഹം. അഷ്ടദിശ്ഭിത്തി=എട്ടു ദിഗന്തങ്ങൾ. മുട്ടെ=മുഴുവനും. രോദോന്തരാളം=രോദസ്സു (ആകാശഭൂമി)കളുടെ അന്തരാളം (മദ്ധ്യപ്രദേശം). നഖശ്രേണി=നഖങ്ങളുടെ ശ്രേണി) കൂട്ടം). ലാംഗൂലം=വാൽ. കാലപാശം=യമപാശം. ഇരച്ചു=ഗൎജ്ജിച്ചു. രണക്ഷോണി=പോൎക്കളം. ഊട്ടുപാടായി=മുഴുവൻ. പരാക്രമ്യ=പരാക്രമിച്ചു്; ആക്രമിച്ചു്. ബലം=സൈന്യത്തെ. അസൌ=ഇവൻ (സിംഹം) വിനിഹതം=കൊല്ലപ്പെട്ടവനായി. രംഹസാ=ബല

ത്തും, മുഖാഗ്രേണ മുട്ടിക്കളഞ്ഞെത്തുപെട്ടോരെയെല്ലാം ക്ഷണേനൈവ തിന്നും, കനൽക്കട്ടചിന്നുന്നകണ്ണുംമിഴിച്ചൊന്നിരച്ചെന്നുവേണ്ടാ രണക്ഷോണിമേലൂട്ടപാടായ്നടന്നും, പരാക്രമ്യ മെന്മേലശേഷം ബലംദാനവാനാംക്ഷണംകൊണ്ടവൌ കൊന്നൊടുക്കിക്കളഞ്ഞാൻ. വിനിഹതമസുരമാകർണ്ണ്യ ധൂമ്രാക്ഷമും വീരസിംഹേന രംഹസ്വിനാ സംഹൃതം ദൈത്യസൈന്യൌഘത്തെയും കേട്ടു മെത്തീടുമത്യന്തകോപേന കണ്ണുഞ്ചുവത്തിക്കനം പൽകടിച്ചാശു വമ്പാന്ന ശുംഭാസുരേന്ദ്രൻ വിളിച്ചാസ്ഥയാ ചണ്ഡമുണ്ഡാസുരൌ ചണ്ഡവീര്യൌ പരിശ്ലാഘമാനോ "ഭവാന്മാക്കൊഴിഞ്ഞിന്നു മററാക്കുമേ ഹന്ത! മായാവിനീം ദുഷ്ടനാരീമിമാം വെന്നുമത്സന്നിധൌ കൊണ്ടുപോന്നീടുവാനില്ലെടോ വൈഭവം. നിങ്ങളത്രേ സുധാധോരണീഹൃദ്യയാ വണ്ടുതദ്വാർത്തയാ കർണ്ണരന്ധ്രം കുളുർപ്പിച്ചതിന്നിപ്പുരം

---

വാൻ. [വീരസിംഹേന എന്നതിന്റെ വിശേഷണം] സംഹൃതം=സംഹരിക്കപ്പെട്ട. മെത്തീടും=വൎദ്ധിക്കുന്ന. ചണ്ഡമുണ്ഡാസുരൌ=ചണ്ഡമുണ്ഡാസുരന്മാരെ. പരിശ്ലാഘമാനഃ=പുകഴ്ത്തിക്കൊണ്ടു വെന്നു=ജയിച്ച്. സുധാ.......യാ=സുധയുടെ (അമൃതിന്റെ) ധോരണി (പ്രവാഹം) പോലെ ഹൃദ്യ(മനോഹാരിണി)യായ തദ്വാർത്തയാ=അവളുടെ വാൎത്ത (വൎത്തമാനം) കൊണ്ടു്. വരംനേത്രസൌഖ്യം=വൎദ്ധിച്ച നയനാനന്ദം. അശേ.. ഭിഃസമം=അശേഷകളായ അസുരനീകിനി (അസുരസേന)കളോടുകൂടെ ഏനാം=ഇവളെ വൈരായമാണാം=വൈരി(വിരോധി)യെപ്പോലെ ആചരിക്കുന്നവാം [പിടിച്ചുകൊണ്ടുവരാൻ സമ്മതിക്കാതെ എതിക്കുന്നപക്ഷം എന്നൎത്ഥം]

നേത്രസൌഖ്യം വളൎപ്പാനമിന്നിങ്ങളേ വേണമെന്നാലശേഷാസുരാനീകിനീഭിസ്സമം ചെന്നു യുദ്ധേ ജയിച്ചുശ്രമം കൊണ്ടുപോരേണമെന്നാമതല്ലായ്കിൽ വൈരായമാണാം വധിച്ചഗ്രതോ മേ സമഗ്രാകൃതിം കൊണ്ടുവെയ്ക്കേണ"മെന്നിങ്ങനേ ചൊല്ലി മുക്താമണിച്ഛത്രവും നൽകി മാനിച്ചയക്കുംവിധൌ ശൂരദൈത്യോത്തമൌ ചേവടിത്താരിലാനമ്യ യുദ്ധോദ്യതം ചാതുരംഗം പടക്കോപ്പു നിസ്സംഖ്യമഗ്രേ നടത്തിപ്പുറപ്പെട്ടു നീഹാരശൈലേന്ദ്രകാന്താരഭൂമൌ മഹാസിംഹകണ്ഠാധിരൂഢാമകുണ്ഠാനുഭാവാം മിളന്മന്ദഹാസാനനാം ദേവിയെക്കണ്ടു കോപാകുലൌ നാലുപാടും ചുഴന്നസ്ത്രശസ്ത്രങ്ങൾ വൎഷിച്ചു പെട്ടെന്നണഞ്ഞാർ. അതുപൊഴുതുദിതരോഷഭാരേണ നേരേ മഷീവൎണ്ണമാൎന്നുജ്വലേ വി

---

അഗ്രതഃ=മുമ്പിൽ. മുക്താമണിച്ഛത്രം=മുത്തുക്കുട. ചേവടിത്താരിൽ=കാൽത്താരിൽ. യുദ്ധോദ്യതം=പോരിന്നൊരുങ്ങിയതു. ചാതുരംഗം=ചതുരംഗ(ആന, തേർ, കുതിര. കാലാൾ)ങ്ങളോടുകൂടിയ. നീഹാ......മൌ=നീഹാരശൈലേന്ദ്ര(ഹിമവാൻ പൎവ്വത)ത്തിലുള്ള കാന്താര(വന)ഭൂമിയിൽ മഹാ........ഢാ=മഹാസിംഹത്തിന്റെ കണ്ഠത്തിൽ അധിരൂഢ (കയറിയവൾ) അകു...വാ=അകുണ്ഠ (തീക്ഷ്ണ)മായ അനുഭാവം (തേജസ്സ്) ഉള്ള. മിള.....നാം=പുഞ്ചിരിപൂണ്ട മുഖത്തോടുകൂടിയ. [ഈ മൂന്നു പദങ്ങളും "ദേവിയെ" വിശേഷിപ്പിക്കുന്നു] കോപാകുലൌ=കോപപരവശരായിട്ടു [ചണ്ഡമുണ്ഡന്മാരുടെ തൽകാലവിശേഷണം] ചുഴന്നു്=ചുററി. വിശ്വ......ത്മേ=വിശ്വലോകേശ്വരി (സമസ്തലോകനാഥ യുടെ വക്ത്രപത്മ(മുഖകമല)ത്തിൽ. ചലൽ......മാൽ=ചലിച്ചിയങ്ങുന്ന ഭ്രൂകുടിഭാഗം (ഭ്രൂമം

ശ്വലോകേശ്വരീവക്ത്രപത്മേ ചലൽഭ്രൂകുടീഭംഗഭീമാൽ ലലാടാന്തരാളാൽ പുറപ്പെട്ടു സാക്ഷാന്മഹാകാളിതാൻ കാളികാകാളമാകാരവും പൂണ്ടരാളോഗ്രദംഷ്ട്രാകരാളാ വളർന്നോരുജിഹ്വാമിളക്കിക്കനംദീർഘവിസ്തീർണ്ണവക്ത്രാ ചലന്മുണ്ഡമാലാകലാപസ്തനാഭോഗരൗദ്രാ കരാഗ്രോല്ലസൽഖേടഖട്വാംഗപാശാദിനാനായുധാ വൻപുലിത്തോലുചാർത്തിത്തുലോം ചീർത്തുലാവുംനിതംബസ്ഥലീസംഭൃതോദഗ്രകാഞ്ചീഗുണാ ചണ്ഡപാദാഭിഘാതൈരശേഷം മഹീമണ്ഡലം കമ്പയന്തീ തിമിർപ്പോടു ചെ"ന്നെന്തുകർത്തവ്യമെന്നാ"ലിതന്നങ്ങുണർത്തുന്ന നേരത്തു സംമോദവത്യാ സഹാസം മഹാദേവിതന്നാലശേഷാസുരധ്വംസനം കർത്തുമാജ്ഞാപിതാ മേൽക്കുമേലട്ടഹാസങ്ങളും ചെയ്തു മദ്ധ്യേ ചമൂമണ്ഡലം ചാടിവാടാതശക്ത്യാ ഗജൌഘങ്ങളെ

---

ഗം)കൊണ്ടു ഭീമ(ഭയങ്കര)മായ. ലലാ...ളാൽ=നെററിത്തടത്തിൽ നിന്ന്. കാളി...ളം=കാളിക (മേഘമാല)പോലെ കാളം (കറുത്ത) ആകാരം=ആകൃതി. അരാ.. ..ളാ=അരാള(വക്ര)വും ഉഗ്രവുമായ ദംഷ്ട്രകളെക്കൊണ്ടു കരാള(ഭയങ്കരി) ജിഹ്വാം=നാക്കിനെ. ദീർഘ.... ക്ത്രാ=ദീർഘവും വിസ്തീർണ്ണവുമായ വക്ത്ര(മുഖ)ത്തോടുകൂടിയ. ചല.......ദ്രാ=ചലത്തുകളായ (ഇളകിക്കൊണ്ടിരിക്കുന്ന) മുണ്ഡമാല(തലക്കോർത്തമാല)കളാകുന്ന കലാപ(ആഭരണ)ങ്ങളോടുകൂടിയ സ്തനങ്ങളുടെ ആഭോഗം (വലിപ്പം)കൊണ്ടു രൗദ്രാ(ഭയങ്കരി). ക........ധാ=കരാഗ്രത്തിൽ ഉല്ലസത്തുകളായ ഖേടം (പരിച) ഖട്വാംഗം (ഒരുതരം ഗദ) പാശം തുടങ്ങിയ പല ആയുധങ്ങളോടുകൂടിയ. ചീർത്തു... ... ...ഗുണാ=വളരെ തടിച്ച നിതംബസ്ഥലത്തിൽ=

പ്പാണിപാദെ പിടിച്ചൊന്നുകൊണ്ടൊന്നിനെത്തല്ലി നീളെത്തകൎത്തും മഹാദാരുണം പോരുടക്കുന്നതേരാളിവൃന്ദത്തെ നേരേസരോഷം കരാഗ്രേ ഗ്രഹീത്വാ മഹീയസ്തരേ വായിലാപൂൎയ്യ സൎവ്വംമുടിച്ചും, മദം പൂണ്ടപാദാതമുച്ചൈരവിൽപ്രായമെപ്പേരുമേ തിന്നൊടുക്കിക്കളഞ്ഞും, കടുംചോരിവെള്ളം കുടിച്ചേമ്പലിട്ടും, പ്രകോപേനപാടെ ച്ചുവക്കുന്നതൃക്കൺക്കനൽ ചാൎത്തിലധ്ക്ഷണംകൊണ്ടസംഖ്യം പ്രവീരോൽക്കരം ക്രുദ്ധമേ സംഹരിച്ചും, മിളൽക്രൂരനാദം പുളയ്ക്കുംവിധൌ പേടികൈക്കൊണ്ടു പിന്നോക്കിൽ വാങ്ങിച്ചുരുങ്ങുന്നദൈതേയസൈന്യത്തെ മുല്പോട്ടുനിൎദ്ധൂതമുക്താതപത്രേണ നിൎമ്മായമുന്മാദയൻ മാനിയാംചണ്ഡദൈത്യേന്ദ്രനത്യുദ്ധതാത്മാ ജവേനൈവ മുന്നോടണഞ്ഞാഹവേ സാഹസം കോലുമക്കാളിതന്നോടു നേ

---

സംഭൃതവും (ധരിച്ചതും) ഉദഗ്രവും (വലിയതും) ആയ കാഞ്ചീഗുണത്തോടുകൂടിയ. ചണ്ഡ.... തൈഃ=ചണ്ഡ (അത്യന്തകോപന)ങ്ങളായ പാദാഭിഘാതങ്ങളെ (ചവിട്ടുകളെ)ക്കൊണ്ടു്. കമ്പയന്തീ=വിറപ്പിച്ചുകൊണ്ടു്. എന്നാൽ എന്തു കൎത്തവ്യം=ഞാനെന്താണു് ചെയ്യേണ്ടതു്? സംമോദവതീ=സന്തോഷത്തോടുകൂടിയ. [മഹാദേവിതന്നാൽ എന്നതിന്റെ വിശേഷണം] അശേ.....നംകൎത്തും=എല്ലാ അസുരന്മാരുടെയും ധ്വംസന(നാശ)ത്തെ ചെയ്യുന്നതിന്. മദ്ധ്യേചമൂമണ്ഡലം = ചമൂ(സേനാ)മണ്ഡല(സമൂഹ)ത്തിന്റെ നടുവിൽ. പോരുടക്കുന്ന=യുദ്ധത്തിലേൎപ്പെട്ട. മഹീയസ്തരേ=വളരെ വിസ്താരമുള്ള. പാദാതം=കാലാൾക്കൂട്ടം. ചോരിവെള്ളം=രക്തം. ഏമ്പൽ=ഏമ്പക്കം. പ്രവീരോൽകരം=പ്രവീരന്മാരുടെ ഉൽകരം (കൂട്ടം) ക്രുദ്ധമേ=കൂന്നായിട്ടു്. മിളൽക്രൂരനാദം=ഭയങ്കരനാദത്തോടുകൂടി. പുളയ്ക്കുക=

രിട്ടെതിർത്താനശങ്കം. പെരികെരഭസഭാരേണ ചണ്ഡാസുരന്താൻ പ്രചണ്ഡോഷ്മധാമാ നികാമോൽബണം കാർമുകിൽചാർത്തുപെയ്യുന്ന പേമാരിവെള്ളംകണക്കെക്കണക്കെന്നിയെ പേർത്തുമെയ്തോരു ബാണങ്ങൾകൊണ്ടേ സമസ്താംഗമാച്ഛാദയൻ മേൽക്കുമേലേ ശിരശ്ഛേദമുൾക്കൊണ്ടെറിഞ്ഞോരു ചക്രങ്ങൾ വിശേഷശരീവക്ത്രരന്ധ്രേ നവീനാർക്കബിംബങ്ങൾ മേഘോദരേ ചെന്നു പൂകുന്നപോലേ സമം തത്ര കാണായ് ചമഞ്ഞു തദാ പിന്നെയും താൻ പരാക്രമ്യ ദേവീകരാഗ്രോല്ലസൽപാശമായോരു ജാലം ക്ഷണാൽ വീയിവീരാസുരപ്രൌഢമീനോൽകരം ഗാഢമാകൃഷ്യ വേഗേന കൊന്നും ഖരോത്തുംഗഖട്വാംഗപാതേന നിഷ്പിഷ്ടവത്യന്യയൂഥം പരാൻ ഭക്ഷയാമാസ സേനാഭടാനത്യുദഗ്രേണ തുക്കെത്തലംകൊണ്ടടിച്ചെത്രലക്ഷം തകർത്തീടിനാളുഗ്രഹുങ്കാരഘോ

---

മദിക്കുക. നിർധൂതമുക്താതപത്രേണ =മുത്തുക്കുട ഇളക്കിക്കൊണ്ടു ഉന്മാദയൻ=മദിപ്പിച്ചുകൊണ്ട്. മാനി=അഭിമാനി. അത്യുദ്ധതാത്മാ=വളരെ ഗർവിഷ്ഠനായിട്ട്. ആഹവേ=യുദ്ധത്തിൽ. പ്രച ..... മാ=വളരെ പരാക്രമത്തോടുകൂടി. നികാമോൽബണം=വളരെ വർദ്ധിച്ചു. ആച്ഛാദയൻ=മറച്ചുകൊണ്ട്. വിശേഷ....ന്ധ്രേ=വിശേഷശരിയുടെ വക്ത്രരന്ധ്രത്തിൽ. നവീ.....ങ്ങൾ. നവീനങ്ങളായ അർക്ക(സൂര്യ)ബിംബങ്ങൾ. മേഘോദരേ=മേഘത്തിന്റുള്ളിൽ. ദേവീ...ശം=ദേവിയുടെ കരാഗ്രത്തിൽ ഉല്ലസത്തായ പാശം. ജാലം=വല. വീയി=വീശീട്ട്. വീരാ ....രം=വീരാസുരപ്രൌഢന്മാരാകുന്ന മീനോൽകരം (മത്സ്യസമൂഹം) ആകൃഷ്യ=ആകർഷിച്ച്. ഖരോ... ..

ഷോണ വൻകോപിനീവങ്കരാം കിങ്കരന്മാരെയും നൂറുനൂറായിരത്തിൽപ്പുറം ഭസ്മമാക്കിക്കളഞ്ഞാളഹോ! വിസ്മയം വിസ്മയം! പിന്നെയും മാനമുൾക്കൊണ്ടു പോർചെയ്യുമദ്ദാനവശ്രേണിപാടേ നിശാതത്രിശൂലാനലജ്വാലയിൽ പാഴ്പതംഗങ്ങൾപോലേ പതിച്ചൊക്കവേ വെന്തെരിഞ്ഞോരുനേരം കുറഞ്ഞോരുസംരംഭമുൾക്കൊണ്ടു കോപിച്ചു പോർവാളിളക്കിത്തിമിത്തട്ടഹാസങ്ങൾചെയ്താഹവേ മുട്ടിയെത്തുന്ന ചണ്ഡാസുരം കേശബന്ധേ പിടിച്ചങ്ങിടംകൈത്തലംകൊണ്ടു നേരാക്കി വായ്ക്കുംവലം കൈത്തലോദ്ധൂതമാം മണ്ഡലാഗ്രേണ കണ്ഠം മുറിച്ചോരുനേരത്തു കോപിച്ചെതിർത്തോരു മുണ്ഡം യഥാർത്ഥാഭിധാനംവിധായ സ്വയംപിന്നെ വിദ്രാവിതേ പേടികൈക്കൊണ്ടു ശേഷിച്ചദൈതേയയൂഥേ തദീയോ

---

നഃ=ഖര (കഠിന)മായും ഉത്തുംഗ (ഉന്നത)മായുമുള്ള ഖട്വാംഗത്തിന്റെ പാതം (വീഴ്ച)കൊണ്ട്. നിഷ്പിഷ്ടവതീ=നശിപ്പിച്ച്. അന്യയൂഥം=ശത്രുസമൂഹം. പരാൻ=മററുചില. ഭക്ഷയാമാസ=ഭക്ഷിച്ചു. ഉഗ്ര.. ണ=ഉഗ്ര(കഠിന)മായ ഹുങ്കാരഘോഷംകൊണ്ടു. വങ്കർ=വങ്കന്മാർ. ദാനവശ്രേണി=ദാനവ(അസുര)ന്മാരുടെ ശ്രേണി(നിര). നിശാ... ല=നിശാതമായ (മൂർച്ചയുള്ള) ത്രിശൂലമാകുന്ന അനലജ്വാല (അഗ്നിജ്വാല) പതംഗം=പാററ. സംരംഭം=കോപം തിമിത്ത്=സന്തോഷംകൊണ്ടു ചാടിക്കളിച്ചു. കേശബന്ധേ=മുടിക്കെട്ടിൽ. ഉദ്ധൂതം=ഇളക്കപ്പെട്ട. മണ്ഡലാഗ്രേണ=വാൾകൊണ്ടു. മുണ്ഡംയഥാർത്ഥാഭിധാനംവിധായ=മുണ്ഡനെ യഥാർത്ഥാഭിധാനനാക്കിചെയ്തിട്ട്. (തല ഉടലിൽനിന്നു വേർപെടുത്തിട്ടു് എന്നർത്ഥം=മുണ്ഡം=തല., വിദ്രാവിതാ=ഓടിയതു്. ദൈതേയയൂഥേ=അസുരസമൂഹം [ദൈതേയയൂഥേ

ത്തമാംഗങ്ങളെക്കൊണ്ടുവന്നമ്പിലാശ്ചര്യമാം കാഴ്ചയായ് മുമ്പിൽ വെച്ചാസ്ഥിതാം മാനയന്തീ മഹാഭൈരവീം ചാരുസന്തോഷസഞ്ജാതമഞ്ജുസ്മിത ശ്രീ തുളുമ്പുന്നവാചാ ജഗത്സ്വാമിനീ ചണ്ഡമുണ്ഡാസുരദ്ധ്വംസനംകൊണ്ടു ചാമുണ്ഡിയെന്നിങ്ങിനേ നാമധേയത്തെയുംനൽകി മാഴ്കാതമാനേന മാകാളിതന്നോടുമക്കേസരിപ്രൌഢനോടും കലന്നസ്തദോഷേ തുഷാരാദ്രിതൻകാനനേപുക്ക പണ്ടെക്കണക്കേ മനോഹാരിലീലാവിനോദങ്ങളുംപൂണ്ടു മേവീടിനാൾ തത്ര ദേവീ ഭവാനീ.

തൽകാലേ വാഹിനീഭിസ്സഹ തുമുലരണേ
സംഹൃതൌ ചണ്ഡമുണ്ഡൌ
ദുർഗ്ഗായാ വിക്രമശ്രീവിലസിതവുമദൃ-
ഷ്ടാശ്രുതാശ്ചര്യസാരം

---

വിദ്രാവിതേ=അസുരസമൂഹം ഓടിയപ്പോൾ എന്നു സതിസപ്തമി.] തദീ......ഗം=അവരുടെ ശിരിസ്സ്. ആസ്ഥിതാം മഹാഭൈരവീം മാനയന്തീ=നില്ക്കുന്ന മഹാഭൈരവിയെ മാനിക്കുന്നവളായിട്ടു. ചാരു ......ശ്രീ=ചാരുവായ സന്തോഷംകൊണ്ടു സഞ്ജാതമായ മഞ്ജുസ്മിത(മനോഹരമായ, മന്ദസ്മിത)ത്തിന്റെ ശ്രീ (ശോഭ). വാചാ=വാക്കുകൊണ്ട്. മാകാളി=മഹാകാളി. അസ്തദോഷം=ദോഷരഹിതം. തുഷാ .....നേ=ഹിമവാൻപർവ്വതത്തിലുള്ള കാട്ടിൽ. ഭവാനീ=ഗൌരി.

സുംഭാസുരന്റെ സേവകപ്രധാനികളായ ചണ്ഡമുണ്ഡന്മാരുടെ കഥ ഇങ്ങിനെ അവസാനിപ്പിച്ച്, കവി വീണ്ടും സുംഭാസുരകഥയിലേക്കു പ്രവേശിക്കുന്നു.

ഇഥ വാഹിനീഭിഃസഹ=സേനയോടുകൂടി. തുമുലരണേ=തുമുല(ഭയങ്കര)മായ രണത്തിൽ. ദുർഗ്ഗായാഃ=ദുർഗ്ഗയുടെ., ഭഗവതിയുടെ വിക്ര......തം=പരാക്രമവിലാസം. അദൃ....രം=കാണുകയോ കേൾ

അഗ്രേ കേട്ടുഗ്രകോപപ്രചുരിമയൊടു സ്യം-
ഭാസുരൻതാനഹന്താ-
വിക്രാന്ത്യാ സർവ്വസൈന്യോദ്യമമഴകിനൊടാ-
ദിഷ്ടവാൻ ദാനവാനാം. ൧൧
വൻപേറീടുന്ന ദൈത്യപ്രകരമുർപെരും
കോട്ടവീയാസ്ഥധാമ്ര്യേ
കംബുക്കൂട്ടങ്ങളും കാലകസമതികളും
കാലകേയാശ്ച ഭീമാഃ
വൻപോരാട്ടത്തിനെന്നല്ലസുരപരിഷദാം
കല്പകാലാബ്ധിപോലെ
ഗംഭീരാ വാഹിനീ വാൽതലമുഴവനിള-
ക്കംപിടിച്ചു തദാനീം. ൧൨
മേലേമേലേ വിലോലായുധപടലതടിൽ-
കാണ്ഡവുംപൂണ്ടകാണ്ഡ

ക്കുകയോ ചെയ്യാത്തവിധം ആശ്ചര്യകരം. അഹന്താവിക്രാന്ത്യാ = അഹന്തയുടെ (അഹങ്കാരത്തിന്റെ) വിക്രാന്തി (ആക്രമം) കൊണ്ട്. സർവ്വ ......മാം=എല്ലാസൈന്യങ്ങളുടെയും പുറപ്പാടിനെ ആദിഷ്ടവാൻ=കല്പിച്ചു. [അസുരസേനയെല്ലാം ഒന്നിച്ചു പുറപ്പെടട്ടെ എന്നു കല്പനകൊടുത്തു ]

൧൨-ാം ശ്ലോകത്തിൽ കാണുന്ന "കല്പകാലാബ്ധിപോലേ" എന്ന ഉപമയുടെ പൂർണ്ണതയ്ക്കും സ്വാരസ്യത്തിനുംവേണ്ടി, മിന്നൽ, ഇടി, മുതലായ ചില സാമഗ്രികളെ രൂപണംചെയ്യുന്നു:—

൧൩. വിലോ...ണ്ഡം=വിലോലങ്ങളായ (ഇളകിക്കൊണ്ടിരിക്കുന്ന) ആയുധങ്ങളുടെ പടലം(കൂട്ടം) ആകുന്ന തടിൽകാണ്ഡം (മിന്നൽനിര). സിംഹസ്വനമയം=സിംഹനാദമാകുന്ന. വിശങ്കടോദ്യാം=

ചേലേന്തീടുന്ന സിംഹസ്വനമയമിടിയും
    വെട്ടി വിശ്വംഭരായാം
നീലാംഭോദങ്ങൾ തിങ്ങുംപരിചു ദനുജസേ-
    നാഭടോസ്സ്വാഭിമാനം
മേലാളാൎന്ന സുംഭാസുരപരിവൃഢമു-
    മ്പാകെയൊന്നായ്നിറഞ്ഞു. ൩൭

പ്രയാണപടഹധ്വനിഃ പ്രവവൃധേ സമാകൎണ്ണ്യ യം
പ്രബുദ്ധമതിരന്തരാ ജലധിമദ്ധ്യശായീ ഹരിഃ
സമുന്മിഷതി വേപമാനകമലാദൃഢാലിംഗിത-
ശ്ചകോരകുലകോകശോകപരിമോചനേ ലോചനേ

ഭൂമിയിൽ. നീലാംഭോദം=കാർമേഘം. പരിച്=പോലെ [ആയുധങ്ങളുടെ പ്രകാശത്തേയാണ് ഇവിടെ മിന്നലായി കല്പിച്ചിട്ടുള്ളതു്. നിരന്തരമായ തടിൽപടലവും ഗംഭീരമായ ഘനഗൎജ്ജിതവും കാളമേഘപരമ്പരയും "പ്രളയസമുദ്ര"സഹകാരികളാണല്ലോ]

൩൮. പ്രയാണപടഹധ്വനിഃ=പ്രയാണ (യുദ്ധയാത്രാസമയ)ത്തിലെ പടഹധ്വനി (ഭേരീനാദം) പ്രവവൃധേ=വൎദ്ധിച്ചു. യംസമാകൎണ്ണ്യ=യാതൊരു ശബ്ദത്തെ കേട്ടിട്ടു്. അന്തരാ=ഇടയ്ക്കു്. പ്രബുദ്ധമതിഃ=പ്രബുദ്ധമായ (ഉണൎന്ന) മതി (ബുദ്ധി)യോടുകൂടിയവൻ. [യോഗനിദ്രയിൽനിന്നു പെട്ടെന്നു ഞെട്ടിഉണൎന്നവൻ.] ജലധിമദ്ധ്യശായി=സമുദ്രത്തിൽ ശയിക്കുന്നവൻ. വേപ....തഃ=വേപമാനയായ (വിറയ്ക്കുന്ന) കമല (ലക്ഷ്മി)യാൽ ദൃഢാലിംഗിതൻ (മുറുകെ ആലിംഗനം ചെയ്യപ്പെട്ടവൻ.) ഹരിഃ=വിഷ്ണു. ചകോ........നേ=ചകോരകുലത്തിന്റേയും കോകത്തിന്റെയും ശോകത്തെ നശിപ്പിക്കുന്നവ. ലോചനേ=നേത്രങ്ങളെ. സമുന്മിഷതി=തുറക്കുന്നു. [പൌരാണികന്മാർ വിഷ്ണുവിന്റെ നേത്രങ്ങളെ സൂൎയ്യചന്ദ്രന്മാരായി വൎണ്ണിക്കാറുള്ള സമ്പ്രദായത്തേയാണ് ഇവിടേയും അനുകരിച്ചിട്ടുള്ളതു്. ച

അപ്പോളുൽപാതജാതം നിഖിലമപി തൃണീ-
　　കൃത്യ സൎവ്വത്ര ജാതം
മുൽപ്പാടൊന്നിച്ചിളക്കി പ്രളയമിളിതസി-
　　ന്ധൂൽബണാമാത്മസേനാം
ദൎപ്പാന്ധാത്മാ സമന്താൽ പ്രചുരകളകളം
　　പൂരയൻ പോരിനായ്ക്കൊ-
ണ്ടപ്രാലേയാദ്രിനോക്കി ത്രിഭുവനവിജയീ
　　ദാനവേന്ദ്രൻ നടന്നു. ൫൫

ഹിമഗിരിവിപിനേ നാനാ-
സമധികനാദോൽബണം നിവിശമാനാ

---

ന്ദ്രൻ ചകോരങ്ങളുടെ ദുഃഖത്തെ നശിപ്പിക്കുന്നു എന്നും സൂൎയ്യൻ ചക്രവാകങ്ങളുടെ വിരഹദുഃഖത്തെ ശമിപ്പിക്കുന്നു എന്നുമാണല്ലോ കവിസങ്കേതം. അസുരന്മാരുടെ യുദ്ധയാത്രാകോലാഹലത്തിലെ ഭേരീനാദംകേട്ടു്, പാലാഴിയിൽ പള്ളികൊണ്ടിരുന്ന മഹാവിഷ്ണു യോഗനിദ്രയിൽനിന്നു പെട്ടെന്നു ഞെട്ടിഉണൎന്നു; ഭയങ്കരമായ ആ ശബ്ദം കേട്ടതുകൊണ്ടുതന്നെ പേടിച്ചുവിറച്ച ലക്ഷ്മീദേവി പെട്ടെന്നു ചെന്നു കെട്ടിപ്പിടിച്ചപ്പോളാകട്ടേ, അദ്ദേഹം കണ്ണുതുറന്നു നാലുഭാഗത്തേക്കും നോക്കി. എന്നു സാരം].

൫൫. ഉൽ....തം=ദുശ്ശകുനസമൂഹം. തൃണീകൃത്യ=നിസ്സാരമാക്കീട്ടു. പ്രള....ണാ=പ്രളയകാലത്തിൽ ഒന്നിച്ചുകൂടിയ സമുദ്രങ്ങളെപ്പോലെ വൎദ്ധിച്ച. ആത്മസേനാം തന്റെ സേനയേ. ദൎപ്പാന്ധാത്മാ=ദൎപ്പംകൊണ്ടു അന്ധമായ ആത്മാവോടുകൂടിയവൻ. സമന്താൽ=ചുററും. പ്രചുരകളകളം=വൎദ്ധിച്ച കോലാഹലം. പൂരയൻ=പൂരിപ്പിച്ചു്. പ്രാലേയാദ്രി=ഹിമവാൻപൎവ്വതം.

൫൬. നാനാ......ണം=പലതരത്തിൽ ഉറക്കെ ഒച്ചകളുണ്ടാക്കിക്കൊണ്ടു്. ഹിമ....നേ=ഹിമവാൻപൎവ്വതത്തിലുള്ള കാട്ടിൽ. ന

സമമസുരേശ്വരസേനാ
തുമുലരണായോദയുംക്ത ഘനമാനാ. ൭൩
അന്നേരമാവരവു കണ്ടു മഹേശ്വരീ സാ
തന്നുള്ളിൽ വാച്ചരഭസാരുണദാരുണാക്ഷീ
മുന്നിട്ടു കാളിയെ മൃഗേന്ദ്രഗളാധിരൂഢാ
സന്നഹ്യതിസ്മ ചെറുഞാണൊലിപൂണ്ടു മെന്മേൽ.
ഗൌരീമൌർവ്വീസ്വനോജ്ജൃംഭിതമൃഗവരഘ-
ണ്ടാരവം ചേൎന്നു കാളീ-
ഘോരസ്ഫാരാട്ടഹാസവ്യതികരമുലകെ-
ങ്ങും മുഴങ്ങുംദശായാം
വൈരം പൂണ്ടെട്ടുദിക്കിങ്കലുമിടതുടര-
ച്ചുററിമുട്ടിച്ചു ശസ്ത്രാ-

---

വിശമാനാ=പ്രവേശിച്ച ഘനമാനാ=ഘനമായ (വലിയ) മാന (കോപ)ത്തോടുകൂടിയ. അസു ...നാ= അസുരേശ്വരന്റെ സേന. സമം=ഒരേകാലത്തിൽ തുമുലരണായ=ഭയങ്കരമായ യുദ്ധത്തിനായി. ഉദയുംക്ത=ഉദ്യമിച്ചു; ഒരുങ്ങി.

൭൩. വാച്ച=വൎദ്ധിച്ച രഭ ..ക്ഷീ=രഭസം (കോപം)കൊണ്ടു അരുണ (രക്തവൎണ്ണ)വും ദാരുണ (ഭയങ്കര)വുമായ അക്ഷി (കണ്ണു) കളോടുകൂടിയവൾ മൃഗ ...ഢാ=സിംഹത്തിന്റെ കഴുത്തിൽ കയറി. സന്നഹ്യതിസ്മ=സന്നദ്ധയായി=ഒരുങ്ങി.

൭൪ ഗൌരീ.......വം=ഗൌരിയുടെ മൌർവ്വീസ്വനം (ഞാണൊലി)കൊണ്ടു ഉജ്ജൃംഭിതനായ (മുതിൎന്നുവന്ന) മൃഗവര(കേസരി വീര)ന്റെ ഘണ്ട (കഴുത്തിൽ കെട്ടിയ മണി)കളുടെ രവം (ശബ്ദം). കാളീ ... ...രം=കാളിയുടെ ഘോര(ഭയങ്കര)വും സ്ഫാര(അത്യുച്ച)വുമായ അട്ടഹാസത്തിന്റെ വ്യതികരം (വിശേഷം) [മണികളുടെ ശബ്ദവും കാളിയുടെ അട്ടഹാസവും കൂടിച്ചേൎന്നിട്ടെന്നൎത്ഥം] ശസ്ത്രാസ്ത്ര

സാരൈരാകംപ്രകാരം ദനുജതതികൾ പോ-
രാടിനാത്രൂഢമാനാഃ. ൫൨

അസുരകളഭിതോ നിന്നാംപ്രകാരം പിണങ്ങ-
നാളുമഷി ച ശിവാം കണ്ടാത്മനാ താം തൃതീയാം
വിധിഗിരിശകുമാരശ്രീധരേന്ദ്രാംഗജാതാ
ധൃതയുവതിശരീരാശ്ശക്തയഃ പ്രാദുരാസൻ. ൫൩

ഗദ്യം—൩.

തദനു കരാളമരാളവിലസമാനവിമാനസം
സ്ഥിതയാ കരകലിതകരകാക്ഷസൂത്രയാ വദനചതു-

---

സാരൈഃ=ശസ്ത്ര(ആയുധ)ങ്ങളുടെ ആസാരം (ധാരമുറിയാതെയുള്ള വ
ർഷം)കൊണ്ട്. ആകംപ്രകാരം=കഴിയുന്നവിധത്തിൽ. രൂഢമാ
നാഃ=അഹങ്കാരത്തോടുകൂടിയവരായിട്ട്.

൫൩. അഭിതഃ=ചുററും. ആംപ്രകാരം, "ആകംപ്രകാരം" എ
ന്നതിന്റെ സങ്കുചിതരൂപം. ആത്മനാതൃതീയാം താം=ആത്മാവു
കൊണ്ടു മൂന്നാമത്തവളായ അവളെ [ഗൌരിയുടെ മൂന്നാമത്തെ വേ
ഷമാണല്ലോ കാളീരൂപം. ൧. ഗൌരി. ൨. മോഹിനി. ൩. കാളി.]
വിധി ...താഃ=വിധി(ബ്രഹ്മാവ്) ഗിരിശൻ (ശിവൻ) കുമാരൻ (സു
ബ്രഹ്മണ്യൻ) ശ്രീധരൻ (വിഷ്ണു) ഇന്ദ്രൻ ഇവരുടെ അംഗങ്ങളിൽ
നിന്നു ജനിച്ചവർ. ധൃത ..രാഃ=ധൃതമായ (ധരിക്കപ്പെട്ട) യുവതിശ
രീര(സ്ത്രീവേഷ)ത്തോടുകൂടിയവർ. ശക്തയഃ=ശക്തികൾ. പ്രാദുരാ
സൻ=പ്രാദുർഭവിച്ചു; ഉണ്ടായി.

ഗദ്യം. ൩.

കരാ....ന=കരാള(ഉന്നത)മായ മരാള(അരയന്ന)ങ്ങളെക്കൊ
ണ്ടു വിലസമാനമായ വിമാനത്തിൽ ഇരിക്കുന്നവൾ. കര...ത്ര=ക
രകവും (കിണ്ടി) അക്ഷസൂത്രവും (ജപമാല) കൈകളിൽ ധരിച്ചിട്ടു
ള്ളവൾ. വദ ...ഖ=വദനചതുഷ്ടയ (നാലുമുഖ)ത്തിൽനിന്നു ഉദിത

ഷ്ടയോദിതനിഗമഘോഷമുഖരിതഹരിന്മുഖയാ ഭുവനനിർമ്മാണകർമ്മഠയാ ബ്രഹ്മാണ്യാ ച ശാക്വരചക്രവർത്തിപൃഷ്ഠാധിരൂഢയാ കലാധിപശകലകലാപയാ കരാഞ്ചലസഞ്ചാലിതത്രിശൂലയാ ഘനസ്തനകുംഭസംഭൃതമുണ്ഡമാലയാ പടീകൃതകരടികൃത്തികടീതടഘടിതപവനാശനരശനഗുണയാ മഹാശ്ചര്യവീര്യശാലിന്യാ മഹേശ്വര്യാ ച ശിഖാവളഗളസുഖാസീനേന മഹത്തരശക്തിഹസ്തേന കോപാരുണസമു

---

മായ (പുറപ്പെട്ട) നിഗമഘോഷം (വേദഘോഷം)കൊണ്ടു മുഖരിതമായ (ശബ്ദിച്ചിരിക്കുന്ന) ഹരിന്മുഖ (ദിങ്മുഖ)ങ്ങളോടുകൂടിയവൾ. ഭുവ...ഠ=ഭുവനനിർമ്മാണത്തിൽ (ലോകസൃഷ്ടിയിൽ) കർമ്മഠ (അതിസമർത്ഥ.) ബ്രഹ്മാണീ=ബ്രഹ്മാവിന്റെ ദേഹത്തിൽനിന്നു ജനിച്ച ശക്തി. ശാക്വ....ഢ=ശാക്വരചക്രവർത്തിയുടെ (വൃഷശ്രേഷ്ഠന്റെ) പൃഷ്ഠത്തിൽ അധിരൂഢ. കലാ.. പ=കലാധിപ (ചന്ദ്ര)ന്റെ ശകല(ഖണ്ഡ)മാകുന്ന കലാപ (ഭൂഷണ)ത്തോടുകൂടിയവൾ. കരാ....ല=കരാഞ്ചലം (ഹസ്താഗ്രം)കൊണ്ടു സഞ്ചാലിതമായ (ഇളക്കപ്പെട്ട) ത്രിശൂലത്തോടുകൂടിയവൾ. ഘന.......ല=ഘനങ്ങളായ സ്തനകുംഭങ്ങളിൽ സംഭൃതമായ മുണ്ഡമാലയോടുകൂടിയവൾ. പടീ........ണ=പടീകൃതമായ (വസ്ത്രമായി സ്വീകരിക്കപ്പെട്ട) കരടികൃത്തി (കരടം=ആനയുടെ കവിൾത്തടം. കരടമുള്ളതു് കരടി=ആന. കൃത്തി=ചർമ്മം. ആനത്തോൽ) യോടുകൂടിയ കടീതട(നിതംബ)ത്തിൽ ഘടിതമായ പവനാശനം (സർപ്പം) ആകുന്ന രശനഗുണ (അരഞ്ഞാണ)ത്തോടുകൂടിയ. മാഹേശ്വരീ=മഹേശ്വര(ശിവ)ന്റെ ദേഹത്തിൽനിന്നു പുറപ്പെട്ട ശക്തി. ശിഖാ...നം=ശിഖാവളത്തിന്റെ (മയിലിന്റെ) ഗള(കണ്ഠ)ത്തിൽ സുഖമാകുംവണ്ണം ആസീനം (ഇരിക്കുന്നതു്). മഹ...സ്തം=മഹത്തരമായ ശക്തി (വേൽ) ഹസ്തത്തിലുള്ളതു്.

ദ്വൃത്തലോചനദ്വിഷൽക്കേന കൌമാരീനാമ്നാ നാകൌകസ്സുകൃതഭൂമ്നാച പത്രീശപ്രരാധിരൂഢയാ കരപങ്കജസങ്കലിതശംഖചക്രഗദാശാർങ്ഗയാ സാംഗ്രാമികവേഷഭീഷണയാ ത്രിജഗദഭയദാനനിഷ്ണാതയാ വൈഷ്ണവ്യാ ദേവ്യാച തഥൈവ തദ്വിവർത്തഭൂതാഭ്യാം ചടുലസടാച്ഛടാപരിക്ഷിപ്തനക്ഷത്രസംഹതി

---

കോപ...ക്കം= കോപംകൊണ്ടു അരുണ (രക്തവർണ്ണ)മായും സമുദ്വൃത്ത (ഉരുട്ടിമിഴിച്ചു)മായുമിരിക്കുന്ന ലോചനദ്വിഷൽക്കത്തോടു (പന്ത്രണ്ടു കണ്ണുകളോടു) കൂടിയതു്. കൌമാരീനാമം=കൌമാരീ എന്ന നാമത്തോടുകൂടിയതു്. നാകൌ..മ=നാകൌകസ്സു (ദേവ)കളുടെ സുകൃതഭൂമാ (പുണ്യരാശി) [സുബ്രഹ്മണ്യന്റെ ദേഹത്തിൽനിന്നു പ്രാദുർഭവിച്ച ശക്തിയെപ്പററിയുള്ള വർണ്ണനയാണിതു്. ആ ശക്തിയെ ദേവകളുടെ പുണ്യപരിണാമമായി കല്പിച്ചതുകൊണ്ടാണ് വിശേഷണപദങ്ങൾ സ്ത്രീലിംഗങ്ങളായി കാണാത്തതു്.] പത്രീ....ഢ=പത്രീശപ്ര(ഗരുഡ)നിൽ അധിരൂഢ. കര...ർങ്ങ=കൈത്താരിൽ ധരിച്ച ശംഖം, ചക്രം, ഗദ, ശാർങ്ങം (വിഷ്ണുവിന്റെ വില്ല്) എന്നീ ആയുധങ്ങളോടുകൂടിയവൾ. സാംഗ്രാ....ണ=സാംഗ്രാമിക(യുദ്ധോചിത)മായ വേഷംകൊണ്ടു ഭീഷണ(ഭയങ്കരി). ത്രിജ . ത=മൂന്നുലോകങ്ങൾക്കും അഭയം കൊടുക്കുന്നതിൽ താൽപര്യമുള്ളവൾ. വൈഷ്ണവി= വിഷ്ണുവിന്റെ ദേഹത്തിൽനിന്നുണ്ടായ ശക്തി. തദ്വിവർത്തഭൂതം=ആ ശക്തിയുടെ രൂപാന്തരങ്ങളായിത്തീൎന്ന. ചടു........തി=ചടുല(മായ (ഇളകിക്കൊണ്ടിരിയ്ക്കുന്ന) സടകളുടെ ഛട (പടന്ന കഞ്ചിരോമം)കൊണ്ടു പരിക്ഷിപ്തമായ (മറയ്ക്കപ്പെട്ട, നക്ഷത്രസംഹതി (നക്ഷത്രനിര)യോടുകൂടിയ. [ഇതു് ആ രണ്ടു മൂർത്തികളുടെ ഔന്നത്യത്തെ സൂചിപ്പിക്കുന്നു.] വാരാഹനാരസിംഹമൂർത്തി=വാരാഹത്തിന്റേയും നരസിംഹത്തിന്റേയും രൂപത്തോടുകൂടിയ. ശക്തിഭ്യാം=ശക്തികളോടു്. ദംഷ്ട്രോ.......ജ=ദംഷ്ട്രം (ഗർവ്വം)കൊണ്ടു ഉന്നമിതമായ

ഭ്യാം വാരാഹനാരസിംഹമൂർത്തിഭ്യാം ശക്തിഭ്യാംച ദംഭോന്നാമിതദംഭോളിശുംഭൽകരാംഭോജയാ സഹസ്രനേത്രവിനിഃസൃതകോപാനലസ്ഫുലിംഗദീപിതദി-ഗ്വ്യോമസീമയാ സസംഭ്രമാഭ്രമാതംഗതുംഗസ്കന്ധവാസ്തവ്യയാ സാദ്ധമിന്ദ്രാണ്യാച ധൂസരജടാപടലഭാസുരസ്സംഭൂതരുദ്രാംശശ്ശ്രീവീരഭദ്രസ്തരസൈവ ദക്ഷകണ്ഠരക്തപങ്കമണ്ഡിതാഗ്രം മണ്ഡലാഗ്രമുദ്ധുന്വാനോ യുദ്ധമദ്ധ്യമഭ്യേത്യ നിർഭരാഭ്രരവഗഭീരയാ ഗിരാ ചണ്ഡവിക്രമാം ചണ്ഡികാമിദമവാദീൽ.

---

(പൊക്കപ്പെട്ട) ദംഭോളി (വജ്രായുധം)കൊണ്ടു ശുംഭത്തായ (ശോഭിക്കുന്ന) കരാംഭോജത്തോടുകൂടിയവളം. സഹ..... മ=സഹസ്രനേത്രങ്ങളിൽനിന്നു വിനിഃസൃതമായ (പുറപ്പെട്ട) കോപാനലന്റെ (കോപാഗ്നിയുടെ) സ്ഫുലിംഗം (തീപ്പൊരി)കൊണ്ടു ദീപിതമായ (പ്രകാശിപ്പിക്കപ്പെട്ട) ദിഗ്വ്യോമസീമ(ദിക്കുകളുടേയും ആകാശത്തിന്റേയും അതിരു)കളോടുകൂടിയവളം. സസം.... വ്യ=സസംഭ്രമമായ അഭ്രമാതംഗ(ഐരാവത)ത്തിന്റെ തുംഗ(ഉന്നത)മായ സ്കന്ധത്തിൽ വസിക്കുന്നവളം. ഇന്ദ്രാണി=ഇന്ദ്രദേഹോത്ഭവയായ ശക്തി. സാദ്ധം=കൂടേ. [ബ്രാഹ്മാണി മുതലായ എല്ലാത്തരം ശക്തികളോടുംകൂടി എന്നർത്ഥത്തിൽ വിശേഷണവിശേഷ്യങ്ങളെല്ലാം തൃതീയാന്തങ്ങളായിട്ടാണ് പ്രയോഗം.] ധൂസ......രഃ = ധൂസര (ശ്വേതവർണ്ണ)മായ ജടാപടലം (ജടാസമൂഹം)കൊണ്ടു ഭാസുരൻ (ശോഭിക്കുന്നവൻ). സംഭൂ..ശഃ=ശിവാംശജാതൻ. [വീരഭദ്രവിശേഷണം]. തരസാ ഏവ=പെട്ടെന്നു. ദക്ഷ....ഗ്രം = ദക്ഷന്റെ കണ്ഠരക്തപങ്കംകൊണ്ടു മണ്ഡിതമായ അഗ്രത്തോടുകൂടിയ മണ്ഡലാഗ്രം = വാൾ. ഉദ്ധുന്വാനഃ=ഇളക്കിക്കൊണ്ട്. അഭ്യേത്യ=പ്രാപിച്ചിട്ട്. നിർഭ....രയാ ഗിരാ=ഇടിമുഴക്കംപോലെ ഗംഭീരമായ വാക്കുകൊണ്ട്. ചണ്ഡവിക്രമാം ചണ്ഡികാം=ഭീമപരാക്രമശാലിനിയായ ചണ്ഡികയോടു. ഇ

"പ്രാപ്തോഽഹം വീരഭദ്രസ്സ്വയമിഹ പരിവാ-
രൈർവൃതോ മാതൃവർഗ്ഗൈ-
സ്തൂഷ്ണീകാ കിംകിമാസ്തേ? ഭഗവതി! ഭവതീ
യോദ്ധുമഭ്യേതു ശീഘ്രം
ഏഷാ വിശ്വംഭരാ സംഭൃതകപിശനിചോ-
ളാദ്യ കാര്യാ സമന്താ-
ദുദ്വൃത്തരക്തോർമ്മിഭിർദ്ദാനവനിവഹകബ-
ന്ധപ്രബന്ധൈരസംഖ്യൈഃ." ൩൦

---

ദം=ഇത്=താഴെ പറയും പ്രകാരം. അവാദിൽ=വിളിച്ചു; പറഞ്ഞു. [ബ്രഹ്മാണി, (അല്ലെങ്കിൽ ബ്രാഹ്മി) മാഹേശ്വരി, കൌമാരി, വൈഷ്ണവി, വാരാഹി, നാരസിംഹി, ഇന്ദ്രാണി, ഈ സപ്തമാതാക്കളെയാണ് ഇവിടെ വീരഭദ്രൻെറ സഹഗാമിനികളായി വർണ്ണിച്ചിട്ടുള്ളത്.]

൩൦. പരിവാരൈഃ മാതൃവർഗ്ഗൈഃ വൃതഃ = പരിവാരങ്ങളായ മാതൃവർഗ്ഗങ്ങളാൽ ചുററപ്പെട്ടവനായിട്ട്. വീരഭദ്രനായ ഞാൻ ഇതാ! ഇവിടെ വന്നിരിക്കുന്നു. തൂഷ്ണീകാ=മൌനാവലംബിനിയായി. ആസ്തേകിം?=ഇരിക്കുന്നതെന്തു? യോദ്ധും=യുദ്ധം ചെയ്യുന്നതിന്. അഭ്യേതു=വന്നാലും. ഉദ്വൃ....ഭിഃ=ഉദ്വൃത്തുകളായ രക്തോർമ്മി (രക്ത+ഊർമ്മി=തിരമാല)കളോടുകൂടിയതും. അസംഖ്യൈഃ=അതിരില്ലാത്തതും ആയ. ദാന......ന്ധൈഃ=ദാനവനിവഹ (അസുരസമൂഹ)ത്തിൻെറ കബന്ധപ്രബന്ധം (തലയില്ലാത്ത ഉടലുകളുടെ മാല)കൊണ്ടു. ഏഷാ വിശ്വംഭരാ = ഈ ഭൂമി. അദ്യ=ഇന്ന്. സമന്താൽ=ചുററും. സംഭൃതകപിശനിചോളാ=അടിമുതൽ മുടിവരെ രക്തകഞ്ചുകം ധരിച്ചവളായി. കാര്യാ=ചെയ്യപ്പെടേണ്ടതാണ്. ['അസുരന്മാരുടെ രക്തപ്രവാഹംകൊണ്ടു നമുക്കു ഭൂമിയെ മറയ്ക്കാം' എന്നു വീരഭദ്രൻ ദേവിയോടു പറയുന്നു രക്തപ്രവാഹത്തെ, ഭൂമിയുടെ കപിശ

ശ്രുത്വാ തദ്വാക്യമന്തഃസ്മിതപരിലസൽ-
ഗണ്ഡവക്ത്രാംബുജായാ-
സ്തസ്യാ ദേവ്യാശ്ശരീരാൽ പ്രസഭമഥ പുറ-
പ്പെട്ടനല്പാനുഭാവാ
ഉദ്ദാമാ കാപി രാമാ കൃതവികൃതരവാ-
ഭിശ്ശിവാഭിഃ പരീതാ
മുക്താശങ്കം ബഭാഷേ മുഖരതരഗിരാ
വീരഭദ്രം പ്രവീരം. ൫൧

"ചൊല്ലേറീടിന വീരപൂരുഷമണി-
ക്കല്ലേ! വികല്പം വിനാ

---

(രക്തവർണ്ണ)മായ നിചോള(അടിവരെ എത്തുന്ന ഒരുതരം കുപ്പായ)മാക്കിക്കല്പിച്ചിരിക്കുന്നു.]

൫൧. ശ്രുത്വാ=കേട്ടിട്ട്. അന്ത ....ജായാഃ= അന്തഃസ്മിതം (ഉള്ളിലുണ്ടായ ചിരി)കൊണ്ടു പരിലസത്തായ ഗണ്ഡ(കവിൾത്തട)ങ്ങളോടുകൂടിയ വക്ത്രാംബുജ (മുഖകമല)ത്തോടുകൂടിയ. തസ്യാഃ ദേവ്യാഃ=ആ ദേവിയുടെ. ശരീരാൽ=ദേഹത്തിൽനിന്ന്. അന....വാ=അനല്പ(അധിക)മായ അനുഭാവ (മാഹാത്മ്യ)ത്തോടുകൂടിയവൾ. രാമാ=സ്ത്രീ. കൃത....ഭിഃ ശിവാഭിഃ=വികൃതശബ്ദം പുറപ്പെടുവിക്കുന്ന കാളിക്കുളി മുതലായ ശിവദൂതികളാൽ. പരീതാ=ചുററപ്പെട്ട. മുഖ . .രാ=മുഴങ്ങുന്ന ഗീരു വാക്കുകൊണ്ടു. ബഭാഷേ=പറഞ്ഞു

സംഭ്രമസംഭ്രമോടെ അറിയിക്കുന്നതിനായി വീരഭദ്രനോടു പറഞ്ഞയക്കുന്ന സന്ദേശമാണ്, അടുത്ത അഞ്ചു പദ്യങ്ങളിൽ അന്തർഭവിച്ചിട്ടുള്ളതു്:—

൫൨. വികല്പം=സംശയം. എല്ലായിലും=എല്ലാററിലും [പരാർത്ഥത്തിലുള്ള കൊതിവിട്ടു സ്വസ്ഥനായിരിക്കയാണ് നല്ലതു് ]

മെല്ലേ സുംഭനിസുംഭസന്നിധിയൊളം
        ചെല്ലേണമിന്നേ ഭവാൻ
ചൊല്ലേണം മമവാക്യമാപ്തമവരോ-
        ടെല്ലായിലും നല്ലതി-
ങ്ങെല്ലാനാളുമിതൊട്ടുമാററുക പരാ-
        ൎത്ഥത്തിങ്കലത്യാഗ്രഹം. ൱൮.

മന്നീരേഴിങ്കലോത്താലദിതിദിതിസുത-
        ന്മാൎക്കുമയ്യോ! ചതുൎണ്ണാം
വൎണ്ണാനാം മററുപൎണ്ണാശനമുനിനിവഹ-
        ങ്ങൾക്കുമോരോ നിവാസം
ധന്യാത്മാ പണ്ടു വേറേ കമലവസതി ക-
        ല്പിച്ചിതെന്നാലയോഗ്യം
തന്നേ ധന്യോത്തമാനാമതിനതിനൊരു മ-
        ൎയ്യാദ നീക്കുന്നതെല്ലാം. ൱൯

---

മൎയ്യാദയെ ലംഘിച്ചും, പരാൎത്ഥത്തെ കൊതിച്ചും അസുരന്മാർ ചെയ്തിട്ടുള്ള ചില പ്രവൃത്തികളെ ചൂണ്ടിക്കാണിക്കുന്നു:—

൱൯. അദി...ന്മാർ = അദിതി (ദേവന്മാരുടെ അമ്മ)യുടേയും ദിതി(അസുരന്മാരുടെ അമ്മ)യുടേയും സുതന്മാർ = [ആദിതേയന്മാരെന്നും ദൈതേയന്മാരെന്നും ദേവന്മാൎക്കും അസുരന്മാൎക്കുമുള്ള പൎയ്യായങ്ങൾ ഈ അൎത്ഥത്തിലുപയോഗിക്കപ്പെടുന്നവയാണ്.] ചതുൎണ്ണാം വൎണ്ണാനാം=നാലു വൎണ്ണങ്ങൾക്കും. പൎണ്ണാ..... ങ്ങൾ=പൎണ്ണാശനന്മാരായ (ഇലകൾ മാത്രം ഭക്ഷിക്കുന്ന) മുനിസമൂഹങ്ങൾ. കമലവസതി=ബ്രഹ്മാവ്. മൎയ്യാദ=അതിര്. [ഈശ്വരകല്പിതമായ നിയമത്തെ ലംഘിക്കുന്നതു് ഉത്തമന്മാൎക്കു യോഗ്യമല്ല എന്നൎത്ഥം]

ഇന്ദ്രാദീനമരാൻ വിധാതൃവശഗാൻ
ദ്വേഷിച്ചു ദൂരെക്കള-
ഞ്ഞെന്തിന്നിത്തൊഴിൽ? വീരതയ്ക്കുചിതമോ
നിർമ്മൂലവൈരോദയം?
അന്തിയ്ക്കും പകലും വൃഥാ നിയമിനാം
കർമ്മം മുടക്കിത്തുലോ-
മന്തസ്താപമിയററുകെന്നതുമൊട്ട-
ക്കം പാർക്കിൽ നന്നാസ്സുരാ. ൩൮
എന്നാലന്നാകലോകേ വിബുധവരനിരി-
യ്ക്കണമന്യേ നിലിംപാ
നന്ദന്തു സ്വീയലോകങ്ങളിൽ മഹിതഹവി-
ർഭോജനംപൂണ്ടശങ്കം
ഇന്നിങ്ങൾക്കങ്ങിരിപ്പാൻ വിതതമിനിയപാ-
താളമേതാവതാലം
തന്നോ ഞാനിന്നു കല്പിച്ചിതു നിയതമതി-
നാക സന്നാഹമെല്ലാം. ൩൯

൩൮. വിധാ .... ഗാൻ = ബ്രഹ്മാവിനധീനന്മാരായ. ഇന്ദ്രാദീൻ അമരാൻ=ഇന്ദ്രൻ തുടങ്ങിയ ദേവകളേ. വീരത=വീര്യം. നിർമ്മൂ......യം=കാരണമില്ലാത്ത വിരോധം. [യാതൊരു കാരണവും കൂടാതെ ശത്രുത്വം സമ്പാദിക്കുന്നതു വീരന്മാൎക്ക ചേൎന്ന പ്രവൃത്തിയല്ല.] നിയമിനാം=യോഗികളുടേ. അന്തസ്താപം ഇയററുക=വ്യസനിപ്പിക്ക.

൩൯. നാകലോകേ=സ്വൎഗ്ഗത്തിൽ. വിബുധവരൻ =ദേവേന്ദ്രൻ. അന്യേ നിലിംപാഃ=മററു ദേവന്മാർ. നന്ദന്തു=സന്തോഷിക്കട്ടെ. മഹി... ....നം=മഹിത (ശ്രേഷ്ഠ)മായ ഹവിസ്സാകുന്ന ഭോജനം. വിതതം=വിസ്താരമേറിയ. ഏതാവതാ അലം=ഇത്രയും മതി. സന്നാഹം=ഒരുക്കം.

ക്രൂട്ടാക്കാതെ മദാജ്ഞാവചനമിതു മദാ-
ജ്ഞാനരീത്യാ പടയ്ക്കായ്
ക്രൂട്ടന്നുതാകിലിന്നേ ഭുവനജനനിത-
ന്നാണെ കില്ലില്ല ചൊല്ലാം:
വാട്ടം തട്ടാത ശസ്ത്രപ്രകരനിഹതരാം
നിങ്ങളെക്കൊണ്ടസംഖ്യാൻ
ക്രൂട്ടത്തോടേ കരയ്ക്കും കുറുനരിനിവഹാ-
നോണമൂട്ടീടുവൻ ഞാൻ". ൩൩

തസ്യാ നിശമ്യ വചനം സ തു വീരഭദ്രോ
മുക്താഭിമാനമനുചിന്ത്യ മുഹൂൎത്തമാത്രം
സ്മിത്വാ ഗതസ്സപദി സുംഭനിസുംഭപാൎശ്വം
നിസ്സീമശക്തിരഥ തൽ സകലം ന്യഗാദീൽ. ൩൪

---

൩൩. മദാ .. നം (മൽ + ആജ്ഞാവചനം)= എന്റെ ക ല്പന. മദാ ....ത്യാ=മദംകൊണ്ടും അജ്ഞാനംകൊണ്ടും. ഇന്നേ=ഇ ന്നുതന്നെ. ശസ്ത്ര .....തർ=ശസ്ത്രപ്രകരം (ആയുധനിര)കൊണ്ടു നി ഹതർ (കൊല്ലപ്പെട്ടവർ). അസംഖ്യാൻ=എണ്ണമററ ['കുറുനരിനിവ ഹാൻ' എന്നതിന്റെ വിശേഷണം.] ഓണമൂട്ടുക=സുഭിക്ഷമായി സ ദ്യകൊടുക്കുക.

൩൪. നിസ്സീമശക്തിഃ സഃ വീരഭദ്രഃ=അതിരററ ശക്തിയോ ടുകൂടിയ ആ വീരഭദ്രൻ. തസ്യാഃ വചനം നിശമ്യ=അവളുടെ വാ ക്ക കേട്ട്. മുഹൂൎത്തമാത്രം അനുചിന്ത്യ=അല്പനേരം ആലോചിച്ചി ട്ട്. സ്മിത്വാ=പുഞ്ചിരിപൂണ്ട്. സപദി സുംഭനിസുംഭപാൎശ്വംഗതഃ= വേഗത്തിൽ സുംഭനിസുംഭന്മാരുടെ അടുക്കൽ ചെന്നു്. തൽ സക ലം=അതു മുഴുവൻ. ന്യഗാദീൽ=പറഞ്ഞു.

വീരഭദ്രഗദിതേന നീതിവചസാ നി-
താന്തകുപിതാത്മനാം
വൈരിണാം വിവിധഭർത്സനോക്തിമഴകോട-
റിഞ്ഞു സഹസൈവ സാ
ദാരുണോഗ്രരുഷാ വിശേഷമറിയിച്ചു
നേരമധികോജ്ജ്വല-
സ്മേരവക്ത്രമഭിനന്ദ്യ ഗൂഢമരുൾചെയ്തി-
തൻപൊടു മഹേശ്വരീ. ൯൮

"പാരം തെളിഞ്ഞിതകകാമ്പിൽ നയപ്രയോഗം
ധീരോദ്ധതേ! ശിവനെ ദൂത്യവിധൌ വിധാത്രീ
നേരത്തു നീയുമനഘേ! ശിവദൂതിയെന്നി-
പ്പാരിൽ പ്രസിദ്ധമൊരു നാമപദം ലഭേഥാഃ." ൯൯

---

൯൮. വീര ...ന=വീരഭദ്രനാൽ ഗദിതമായ (പറയപ്പെട്ട) നീതിവചസാ=നീതിവാക്കുകൊണ്ടു. നിതാ.......നാം=വളരെ കോപിച്ചവരായ. വൈരിണാം=ശത്രുക്കളുടെ. വിവി .... ക്തിം=പലതരത്തിലുള്ള നിന്ദാവചനത്തെ. ദാരു.....ഷാ=ഭയങ്കരമായ കോപത്തോടുകൂടി. അധി......ക്ത്രം=അധികമാകുംവണ്ണം ഉജ്ജ്വല (പ്രകാശമാന) വും സ്മേരവും (പുഞ്ചിരിതൂകുന്നതും) ആയ വക്ത്ര (മുഖ) ത്തോടുകൂടി. അഭിനന്ദ്യ=അഭിനന്ദിച്ചിട്ട്.

൯൯. നയപ്രയോഗം=നയോപായം. ശിവനെ=ശിവാംശഭൂതനായ വീരഭദ്രനെ. ദൂത്യവിധൌ=സന്ദേശം പറഞ്ഞയയ്ക്കുന്ന ജോലിയിൽ. വിധാത്രി=ഏർപ്പെടുത്തിയവൾ. അനഘേ=പാപരഹിത. ലഭേഥാഃ=നീ ലഭിച്ചാലും. [നിനക്കു 'ശിവദൂതി' എന്ന പേരു ലോകത്തിൽ പ്രസിദ്ധമായിത്തീരട്ടെ. ശിവദൂതി=ശിവനാകുന്ന ദൂതനോടുകൂടിയവൾ; ശിവനെ ദൂതനാക്കിയവൾ എന്നർത്ഥം.]

ഇത്ഥം പറഞ്ഞിനിയ മാതൃഗണൈരുപേതാ
യുദ്ധായ ദേവി കലവില്ലുമെടുത്തണഞ്ഞു;
ഉദ്യൽപ്രകോപമസുരപ്പടയും കടുക്കെ-
ന്നെത്തീട്ടു ശസ്ത്രമഴപെയ്തഭിതോ ദിഗന്തേ. ൧൦

ദണ്ഡകം ൧.

൧. വാൎത്താവതല്ല ശിവ! കാത്ത്യായനീശിതശരാൎത്താ
പപാത ദനുജാളീ;
വാസ്തവമിതധികവിവൃതാസ്യവിലകലിതമൊരുക്രൂരമ
ഥ കബളയതി കാളീ.
൨. വരധാതൃശക്തിരപി കരകാംബുനാ ചിലരെ നിര
സിച്ചിതാസ്ഥിതമരാളീ;
വരുമളവു തിരുമിഴിയിലസുരകുലമദഹദഥ ഹരമഹി
മഭഗവതി കരാളീ.

---

൧൦. മാതൃഗണൈഃ ഉപേതാ=മാതൃഗണങ്ങളോടുകൂടി. യുദ്ധായ=പോരിന്ന്. ഉദ്യൽപ്രകോപം=കോപത്തോടുകൂടി. കടുക്കെന്ന്=വേഗത്തിൽ. അഭിതഃ=ചുററും.

ദണ്ഡകം ൧. (൧) കാത്ത്യാ .... ൎത്താ=കാത്ത്യായനി (ദേവി)യുടെ ശിതങ്ങളായ (മൂൎച്ചയുള്ള) ശരങ്ങളെക്കൊണ്ടു ആൎത്ത (പീഡിത). പപാത=വീണു ദനുജാളി=അസുരസമൂഹം അധി........തം=വളരെ വിവൃതമായ (തുറക്കപ്പെട്ട) ആസ്യവിലത്തിൽ (വായ്ക്കുള്ളിൽ) ആക്കപ്പെട്ടതു്. കബളയതി=വിഴുങ്ങുന്നു. (൨) വരധാതൃശക്തി=ഉത്തമയായ ബ്രഹ്മാണി. കരകാംബുനാ=കരകത്തിലെ (കിണ്ടിയിലെ) വെള്ളംകൊണ്ടു്. ആസ്ഥിതമരാളി=അരയന്നത്തിലിരിക്കുന്നവൾ നിരസിക്ക=തള്ളിനീക്കുക. അദഹൽ=ദഹിച്ചു. ഹരമഹിമഭഗവതി=മാഹേശ്വരി. കരാളി=ഭയങ്കരി. (൩) അഗ്രേസരീ=മു

൩. ചക്രേണ വൈഷ്ണവിയുമഗ്രേസരീ ദനുജചക്രം
ജഘാന ധൃതവൈരം;
ചഞ്ചു ഭുവി പതിതമഥ ശക്തിധരമഹിതതരശക്തി
ഹതമരികുലമധീരം.

൪. ശതമന്യുശക്തിരപി ശതകോടികൊണ്ടഭിനദതി
മന്യുപൂണ്ടസുരയൂഥം;
ചതുരശിതമതിമഹിതനൃഹരിവപുരസുരകുലമമിതബ
ലമഘസദതിഘോരം.

൫. ആത്തുംഗതുണ്ഡപദഘാതൈരഹന്നഹഹ! ഭൂദാര
ശക്തിയുമദാന്തം;
ആതനുത കബളമരിജാതമഥ സമിതി ശിവദൂതിയു
മിതതികടുരവാന്ധം.

---

ഷിൽ കടന്നു്. ചക്രം=കൂട്ടം. ജഘാന=കൊന്നു. ധൃതവൈരം= വൈരത്തോടുകൂടി. (ക്രി: വി:). ഭുവിപതിതം=ഭൂമിയിൽ വീണു. ശക്തി.....തം=ശക്തിയെ (വേൽ) ധരിച്ചതും മഹിതതരയും ആയ ശക്തി (കൌമാരി) യാൽ കൊല്ലപ്പെട്ടതു്. അരികുലം=ശത്രുക്കൂട്ടം. അധീരം=ധൈര്യമില്ലാത്ത. (൪) ശതമന്യുശക്തി=ഇന്ദ്രാണി. ശതകോടി=വജ്രായുധം. അഭിനൽ=ഭേദിച്ചു മന്യു=കോപം. ചതുരശിതം=സാമർത്ഥ്യത്തോടും തീക്ഷ്ണതയോടുംകൂടി. അതി.... പുസ്സ്= അതിശ്രേഷ്ഠയായ നാരസിംഹി. അഘസൽ=ഭക്ഷിച്ചു. (൫) ആത്തും .... തൈഃ=വലിയ തുണ്ഡം (മുഖം) കൊണ്ടും പദംകൊണ്ടുമുള്ള ഘാതങ്ങൾ (അടികൾ) കൊണ്ടു്. അഹൻ=കൊന്നു. ഭൂദാരശക്തി= വാരാഹി. ആതനുത=ചെയ്തു. കബളം=ഉരുളയാക്കി. അരിജാതം= ശത്രുസമൂഹം. സമിതി=യുദ്ധത്തിൽ. അതി.... ...ന്ധം=അതികർക്കശമായ രവം (ശബ്ദം) കൊണ്ടു അന്ധമാക്കി (൬) അതിർകെട്ട=

൬. അതിർകെട്ട മാതൃഗണമെതിരിട്ടുമുട്ടുമളവസുരാ
വലഞ്ഞിതു നിതാന്തം;
അതുപൊഴുതു ദിതിജകുലമതിവിവശമഖിലദിശി ഗ
തമരിയ ശരപതനതാന്തം.

൭. ആക്രുദ്ധകോപമുടനേ രക്തബീജനതിഘോരം
പടയ്ക്കുഴറിവന്നു;
ആരചിതനിനദമഥ പോരിനെഴുമളവഖിലവീരകുല
തിലകനിവനെന്നു.

൮. അരിശം കലർന്നിളകിയൊരുമിച്ചു ദൈത്യകുലമുരു
ശക്തിപൂണ്ടിടഞ്ഞു;
അരുതരുതു പുകഴ്ത്തിന്ന പരവശമിതുലകഖിലമവ
നിതലമൊരുവിറകലർന്നു.

വമ്പേറീടുന്ന സുംഭാസുരവരഭഗിനീ-
നന്ദനോ രക്തബീജൻ
മുമ്പിൽ ചെന്നിന്ദ്രശക്തിം ഭയകരഗദയാ
താഡയാമാസ വേഗാൽ

---

അസംഖ്യമായ. ശര......ന്തം=അമ്പേററു തളൎന്നു്. (൭) ആര...
....ദം=ഒച്ചയുണ്ടാക്കിക്കൊണ്ടു്. അഖി..... കം=എല്ലാ വീരന്മാരി
ലുംവെച്ചു് ശ്രേഷ്ഠൻ. [രക്തബീജൻ ഭയങ്കരമായി അട്ടഹസിച്ചും
കൊണ്ടു പോൎക്കളത്തിലെത്തിയപ്പോൾ, 'ഇവൻ ഒരു വീരകുലതിലകം
തന്നെ' എന്നു ജനങ്ങളെല്ലാം പറഞ്ഞുതുടങ്ങി.] (൮) ഇടഞ്ഞു=
ഇടതിങ്ങി. വിറകലർന്നു=വിറച്ചു.

ഇനി ൮ ശ്ലോകങ്ങളെക്കൊണ്ടു 'രക്തബീജവധ'ത്തെ വൎണ്ണി
ക്കുന്നു:—

൧. സുംഭോ.... നൻ=സുംഭാസുരന്റെ ഭഗിനി (സഹോദരി)
യുടെ നന്ദനൻ; ഭാഗിനേയൻ ഇന്ദ്രശക്തി=ഇന്ദ്രാണി. താഡയാമാ

വൻപോരാട്ടത്തിലസ്യാ നിശിതകുലിശപാ-
    തേന ഭിന്നാത്തദംഗാ-
ദംഭോദാൽ പ്രാവൃഷേണ്യാദിവ നവസലിലം
    ചോരിവെള്ളം ചൊരിഞ്ഞു. ൫

എൻതോഴാ! കേൾക്ക ചിത്രം! ദ്രുതതരമുദതി-
    ഷ്ഠന്ത ഘോരാസ്തദാനീ
മന്തംക്രൂടാതവണ്ണം കതിചന പുരുഷാ
    രക്തപൂരാത്തദീയാൽ
"ചിന്തിടും ചോരവിന്ദുക്കളിതവനിയിൽ വീ-
    ഴുന്നതേതാദൃശാ ജാ-
യന്തേ ദൈതേയവീരാ നിയത"മിതി വരം
    നാമതോ ശ്രുഢമല്ലോ. ൬

---

സ=താഡിച്ച അസ്യാഃ=ഇവളുടെ. നിശി.... .. ന=നിശിതമായ കുലിശ (വജ്ര) ത്തിന്റെ അടികൊണ്ടു്. ഭിന്നാൽ തദംഗാൽ=പിളൎന്ന രക്തബീജന്റെ ദേഹത്തിൽനിന്നു്. പ്രാവൃഷേണ്യാൽ=മഴക്കാലത്തുള്ള. അംഭോദാൽ=മേഘത്തിൽനിന്നു്. നവസലിലം ഇവ=പുതിയ വെള്ളം എന്നപോലെ.

൬ ദ്രുതതരം=വളരെ വേഗത്തിൽ ഉദതിഷ്ഠന്ത്=ഉത്ഥാനം ചെയ്തു; പുറപ്പെട്ടു. ഘോരാഃ=ഭയങ്കരന്മാർ. കതിചന=ചില. പുരുഷാഃ=ആളുകൾ. തദീയാൽ രക്തപൂരാൽ=അവന്റെ രക്തപ്രവാഹത്തിൽനിന്നു്. ഏതാദൃശാഃ=ഇത്തരത്തിലുള്ള. ജായന്തേ=ജനിക്കുന്നു. നാമതഃ=പേരുകൊണ്ടുതന്നെ. ശ്രുഢം=പ്രസിദ്ധം. [ഒരു തുള്ളി രക്തം നിലത്തു വീണാൽ, ഒരു പുതിയ 'രക്തബീജൻ' അതിൽനിന്നു ജനിയ്ക്കത്തക്കവണ്ണമാണു് രക്തബീജൻ സമ്പാദിച്ചിട്ടുള്ള വരം. 'രക്തബീജൻ' എന്നു പേരുതന്നെ ഇതിനെ സൂചിപ്പിക്കുന്നുണ്ടല്ലോ]

ഭൂയോസൌ രക്തജാതൈസ്സമമസുരഭടൈ-
രായുധൈരസ്ത്രശസ്ത്രൈ-
രാവോളം പോരുടക്കുന്നളവുടനഖിലാ
മാതരോ ജാതരോഷം
ആവൃത്ത്യാ നിന്നു ശസ്ത്രപ്രകരമവരിലേ-
ല്പിക്കുമപ്പോൾ പതിച്ചു
യാവത്ത്യോ രക്തധാരാ ദനുജതതികൾ താ-
വത്ത്യ ഏവാവിരാസൻ. ൬൭

ബ്രഹ്മാണീമുഖ്യഗൌരീപരിജനശിതശ-
സ്ത്രങ്ങളേറേററു നീളെ-
പ്പുൺപെട്ടിടുന്ന രക്താസുരതനുവിഗള-
ദ്രക്തബിന്ദുപ്രവാഹാൽ
നിർമ്മായം പിന്നെയുംപിന്നെയുമുടനുടനു-
ണ്ടായ വീരൈരസംഖ്യൈ-
സ്സംപൂർണ്ണാ ഭൂതധാത്രീ; ശിവശിവശിവനേ!
വിസ്മയം ചൊല്ലവല്ലേ. ൬൮

---

൬൭. ഭൂയഃ=വീണ്ടും. രക്തജാതൈഃ അസുരഭടൈഃ സമം=രക്തത്തിൽനിന്നു ജനിച്ച അസുരഭടന്മാരോടുകൂടി. അഖിലാഃ മാതരഃ=എല്ലാമാതാക്കളും. ജാതരോഷം=രോഷത്തോടുകൂടി. ആവൃത്ത്യാ=വീണ്ടും വീണ്ടും. യാവത്ത്യഃ രക്തധാരാഃ പതിച്ചു=എത്ര രക്തധാര വീണുവോ. താവത്ത്യഃ ഏവ=അത്രത്തോളം തന്നെ. ആവിരാസൻ=ആവിർഭവിച്ചു; ഉണ്ടായി.

൬൮. ബ്രഹ്മാ .....ങ്ങൾ=ബ്രഹ്മാണി തുടങ്ങിയ ഗൌരീപരിജനങ്ങളുടെ ശിത (തീക്ഷ്ണ) ങ്ങളായ ആയുധങ്ങൾ. പുൺപെടുക=മുറിവേൽക്കുക. രക്താ.......ഹാൽ=രക്താസുര (രക്തബീജ) ൻെറ

അന്തരം തത്ര ശസ്ത്രപ്രഹരണവിമുഖേ
 മേൽക്കുമേൽ മാതൃവർഗ്ഗേ
മന്ദീഭൂതേ തുലോം ദുർമ്മനസി സുമനസാം
 മണ്ഡലേ ഭീതിലോലേ
മിന്നീടും വിക്രമശ്രീവിഹരണമണിഹ-
 ർമ്മ്യസ്ഥലീ ചണ്ഡികാ താൻ
തന്നേ സന്നഹ്യ മന്ദസ്മിതമധുരമുഖീ
 കാളിയോടേവമൂചേ. ൭൭

"ധന്യേ! കേൾ ചണ്ഡമുണ്ഡപ്രമഥിനി! വിഷമേ
 സങ്കടേസ്മിൻ നിനച്ചാ-

---

തനുവിൽ (ശരീരത്തിൽ) നിന്നു വിഗളത്തായ (ഒഴുകുന്ന) രക്തവിന്ദുക്കളുടെ പ്രവാഹത്തിൽനിന്നു്. അസംഖ്യൈഃ വീരൈഃ=അനവധി വീരന്മാരേക്കൊണ്ടു്. ഭൂതധാത്രി=ഭൂമി

൭൭. ശസ്ത്രപ്രഹരണവിമുഖമാതൃവർഗ്ഗ = ആയുധപ്രയോഗത്തിൽ മനസ്സു മടുത്ത മാതൃവർഗ്ഗം. തുലോം മന്ദീഭൂതേ=വളരെ ഉത്സാഹശൂന്യമായും; ദുർമ്മനസി സുമനസാം മണ്ഡലേ=ദുർമ്മനസ്സായ (ദുഃഖിതമായ) സുമനസ്സു (ദേവ) കളുടെ മണ്ഡലം (കൂട്ടം). ഭീതിലോലേ=ഭേടികൊണ്ടു മനസ്സിളകിയതായും തീൎന്നപ്പോൾ [രണ്ടും സതിസപ്തമി]. വിക്ര .. ..ലീ=വിക്രമശ്രീ (പരാക്രമലക്ഷ്മി) യുടെ വിഹരണ (ക്രീഡാവിനോദ) ത്തിനായിട്ടുള്ള മണിഹർമ്മ്യസ്ഥലി (മണിമാളിക)=പരാക്രമത്തിന്റെ വിളനിലം. സന്നഹ്യ=ഒരുങ്ങീട്ടു്. മന്ദ... ..ഖീ=പുഞ്ചിരികൊണ്ടു മനോഹരമായ മുഖത്തോടുകൂടി. ഏവം=താഴെ പറയുംപ്രകാരം. ഊചേ=വചിച്ചു; പറഞ്ഞു.

൭൮. ചണ്ഡ ......നി=ചണ്ഡമുണ്ഡസംഹാരിണി. വിഷമേ അസ്മിൻ സങ്കടേ=ദുർഘടമായ ഈ സങ്കടത്തിൽ. സമ്പാദനീയം=സമ്പാദിക്കേണ്ടിയിരിക്കുന്നു. ദ്രുതതരം=വളരെ വേഗത്തിൽ.

ലിന്നോ സമ്പാദനീയം ദ്രുതതരമൊരുപാ-
യാന്തരം നിർവ്യപായം
എന്നാലേതസ്യ ഗാത്രാലുടനുടനിളകി-
ച്ചോരുമിച്ചോരിവിന്ദൂ-
ന്നിന്നീ പാടേ കുടിച്ചീടധികവിതതമാം
നാവിലേ ൨൦൦൦൦ശങ്കം.” ൈ

ഇത്ഥം കേട്ടോരുനേരം പ്രമുദിതമനസാ
കാളിതന്നാലുദഗ്രാം
ജിഹ്വാം വിസ്തായ്യ പീതേ സമരശിരസി ര-
ക്താംബുപാതേ തദീയേ

ഉപായാന്തരം=മറെറാരു ഉപായം. നിർവ്യപായം=അപകടമില്ലാത്തതു് ഏതസ്യ=ഇവൻെറ. ഗാത്രാൽ=ദേഹത്തിൽനിന്നു്. ചോരിവിന്ദൂൻ=ചോരത്തുള്ളികളെ. ഇന്നീ=ഈ നീ. പാടേ=മുഴുവൻ.

ൈ. പ്രമുദിതമനസാ=സന്തുഷ്ടമായ മനസ്സോടുകൂടിയ. [കാളിതന്നാൽ' എന്ന വിശേഷ്യത്തിന്നു് തൃതീയാന്തമായ വിശേഷണം]'. ഉദഗ്രാം ജിഹ്വാം=വലിയനാക്കിനെ. വിസ്തായ്യ=പരത്തീട്ടു്. സമരശിരസി=യുദ്ധമദ്ധ്യത്തിൽ. തദീയേ രക്താംബുപാതേ=അവൻെറ ദേഹത്തിൽനിന്നു വീഴുന്ന ചോരിവെള്ളം. പീതേ=പീതമായപ്പോൾ; കുടിക്കപ്പെട്ടപ്പോൾ. നാനായുധൈഃ ഏനം ദാനവപരിവൃഢം ഹത്വാ=പല ആയുധങ്ങളെക്കൊണ്ടു ഈ അസുരവീരനെ കൊന്നു്. നിർജ്ജ......നാ=നിർജ്ജര (ദേവ) ന്മാരുടെയും മുനികളുടേയും നിവഹ (സമൂഹ) ത്താൽ സ്തൂയമാനമായ (വാഴ്ത്തപ്പെടുന്ന) അപദാന (പരാക്രമചരിത്ര) ങ്ങളോടുകൂടിയവാൾ. ['വിശപാശപാരി'യുടെ വിശേഷണം]. കൃതാർത്ഥാന്താരാത്മാ=കൃതാർത്ഥയായിട്ടു്; അതിസന്തുഷ്ടയായിട്ടു്. തൽകാലവിശേഷണം] തസ്ഥൌ=സ്ഥിതിചെയ്തു.

ഹത്വാ നാനായുധൈദ്ദാനവപരിവൃഢമേ-
നം കൃതാർത്ഥാന്തരാത്മാ
തസ്ഥൌ വിശേഷശരീ നിജ്ജരമുനിനിവഹ-
സ്തൂയമാനാപദാനാ. ൧
നിഹത്യ ദേവീ യുധി രക്തബീജം
മഹത്തരം മാതൃഗണസ്വനോഗ്രൈഃ
സ്വഹസ്തസംപൂരിതമൌർവ്വിനാദൈ-
ർവ്വിഹസ്തിതാരാതിഭടാ ബഭാസേ. ൬,൨
അക്കാലം കേട്ടകാണ്ഡ കളകളമിളിതം
കാർമ്മുകജ്യാനിനാദ-
പ്രക്ഷോഭം ഭാഗിനേയോ നിഹത ഇതി വിനി-
ശ്ചിത്യ വീരാഗ്രഗാമീ
ഉൽകോപാന്ധോ നിസുംഭാസുരനഖിലചമൂ-
ചക്രമൊന്നിച്ചിളക്കി-

---

൨. ദേവീ യുധി മഹത്തരം രക്തബീജം നിഹത്യ=ദേവി യുദ്ധത്തിൽ വീരനായിരുന്ന രക്തബീജനെ കൊന്നിട്ട്. മാതൃഗണസ്വനോഗ്രൈഃ=മാതൃഗണങ്ങളുടെ സ്വനം (ശബ്ദം) കൊണ്ടു ഉഗ്ര (ഭയങ്കര) ങ്ങളായ. സ്വഹ........ദൈഃ=തൻെറ കൈകൾകൊണ്ടു പൂരിപ്പിച്ച ഞാണൊലികളേക്കൊണ്ട്. വിഹസ്തിതാരാതിഭടാ=വിഹസ്തിതന്മാരായ (ഭ്രമിപ്പിയ്ക്കപ്പെട്ട) അരാതിഭട(ശത്രുഭട)ന്മാരോടുകൂടിയവളായി; ശത്രുഭടന്മാരെ ഭ്രമിപ്പിച്ച്. ബഭാസേ=ഭാസിച്ചു; ശോഭിച്ചു.

൯൭-ം ൨൦-ം ശ്ലോകങ്ങളേക്കൊണ്ടു നിസുംഭവധം വർണ്ണിയ്ക്കുന്നു:—

൯൭. കളകളമിളിതം=കോലാഹലത്തോടു ഇടച്ചേർന്ന. കാർമ്മു......ഭം=ഞാണൊലിയുടെ മുഴക്കം. ഭാഗിനേയഃ നിഹതഃ ഇതി

ച്ചോൽക്കൊള്ളും കാഞ്ചനച്ഛത്രവുമുപരി പിടി-
പ്പിച്ചു പോരിന്നണഞ്ഞു. ൧൯
പുഷ്ടക്രോധം ത്രിലോകീശരിയുമയി! സഖേ!
ശൂലമുദ്യമ്യ ഹന്തും
പെട്ടെന്നഭ്യാപതന്തം പ്രകടിതഘനസം-
രംഭഡംഭം നിസ്സംഭം
ചട്ടററീടും ത്രിശൂലായുധമുനയിലറു-
ക്കുംവിധൌ "ദുഷ്ടചിത്തേ!
തിഷ്ഠേ"ത്യുച്ചൈർവ്വദൻ കശ്ചന ഹൃദയതലാ-
ദുത്ഥിതോ ദാരുണാത്മാ. ൨൦
അദ്ധ്വനിഷ്ക്രാന്ത ഏവാസൌ
കൃത്തകണ്ഠോ മഹാസിനാ

---

വിനിശ്ചിത്യ=ഭാഗിനേയൻ (സോദരീപുത്രൻ) ഹതനായി (കൊല്ല പ്പെട്ടു) എന്നു നിശ്ചയിച്ച്. അഖി...... ക്രം=എല്ലാ സൈന്യസമൂഹ ത്തേയും. കാഞ്ചനച്ഛത്രം=പൊൻകുട.

൨൦. പുഷ്ടക്രോധം=വളരെ കോപത്തോടുകൂടി. ശൂലം ഉദ്യ മ്യ=ശൂലം പൊക്കിപ്പിടിച്ചിട്ട്. ഹന്തും=കൊല്ലുന്നതിന്. അഭ്യാപ തന്തം=എതിരിട്ടുവരുന്ന. പ്രക........ഭം=പ്രകടിതവും ഘനവുമായ സംരംഭ (കോപ) ത്തോടും ഡംഭ (ഗർവ്വ്) ത്തോടുംകൂടി. തിഷ്ഠ=ന ില്ക്കു. ഉച്ചൈഃ വദൻ=ഉച്ചത്തിൽ വിളിച്ചുപറഞ്ഞ്. ഹൃദയത ലാൽ=ഹൃദയപ്രദേശത്തിൽനിന്ന്. കശ്ചന ദാരുണാത്മാ=ഒരു ഭയ ങ്കരശരീരൻ. ഉത്ഥിതഃ=ഉണ്ടായി.

൨൧ അദ്ധ്വനിഷ്ക്രാന്തഃ ഏവ=പകുതി പുറപ്പെട്ടപ്പോൾതന്നെ. അസൌ=ഇവൻ. മഹാസിനാ കൃത്തകണ്ഠഃ=മഹത്തായ അ സിയാൽ (വാളിനാൽ) കൃത്തമായ (മുറിക്കപ്പെട്ട) കണ്ഠത്തോടുകൂട

യുദ്ധമദ്ധ്യേ പപാതോൎവ്വീം
ത്രസ്തഭൃതാം പ്രകമ്പയൻ. വൃ൧

ദേവിത്രിശൂലാഗ്നിയിലന്നിസുംഭൻ
പോയ്‌വെന്തനേരത്തഥ മാതൃസംഘാഃ
ചാവേറുപോലേ വിഹിതാഭിയോഗൈ-
ൎദ്ദേവാരിസൈന്യൈസ്സഹ പോർതുടൎന്നു. വൃ൨

ബ്രഹ്മശക്തിമുതലായ ദേവികളന്നത്തു
ശസ്ത്രനിവഹൈസ്തദാ
വൻപരാമസുരരെക്കുമച്ചടനപാത-
യന്നവനിമണ്ഡലേ;
സംഭ്രമിച്ചു ശിവദൂതിയും തദനു കാളി-
യും ചില മഹാഭടാൻ
മുമ്പിലെത്തി മൃഗരാജനും ഝടിതി കൊന്നൊ-
ടുക്കിയിതശേഷവും. വൃ൩

പല വാക്കുകൾ മേൽക്കുമേൽ പറഞ്ഞാൽ
ഫലമെന്തുള്ളതു തോഴ! തീൎത്തുചൊല്ലാം

---

യവനായിട്ടു്. ത്രസ്തഭൃതാം=ത്രസ്തങ്ങളായ (ഭയപ്പെട്ട) ഭൃത (ജീവജാല) ങ്ങളോടുകൂടിയ. ഉൎവ്വീം=ഭൂമിയെ. പ്രകമ്പയൻ=വിറപ്പിച്ചുകൊണ്ടു. പപാത=പതിച്ചു; വീണു.

വൃ൨. ദേവി........ഗ്നി=ദേവിയുടെ ത്രിശൂലമാകുന്ന തീ. മാതൃസംഘാഃ=മാതൃക്കൂട്ടങ്ങൾ വിഹി.......ഗൈഃ=യുദ്ധസന്നദ്ധരായ. ദേവാരിസൈന്യൈഃസഹ=അസുരസേനയോടുകൂടി.

വൃ൩. കുമച്ചുക=അടിച്ചുക. അപാതയൻ=പതിപ്പിച്ചു; വീഴ്ത്തി. അവനിമണ്ഡലേ=ഭൂമിയിൽ. മഹാഭടാൻ=വലിയ ഭടന്മാരെ.

വൃ൪. ശലഭാഃ ഇവ=പാററകളെപ്പോലെ. ചണ്ഡി...നേ=

ശലഭാ ഇവ ചണ്ഡികാപ്രകോപ-
ജ്വലനേ വീണമസുരോൽകരം മുടിഞ്ഞു. വൃർ

അപ്പോൾ കാത്യായനീസംഹൃതമതുലബലം
ഭ്രാതരഞ്ചാല്പസൈന്യം
കോപാവേശോദ്ധതം തൽപരിജനവിഘസ-
പ്രായമാലോക്യ മാനീ
കെല്പോടാരുഹ്യ തുംഗേ കനകമയശതാം-
ഗേ സമം വാദ്യഘോഷൈ-
രത്യാമർദ്ദായ സുംഭോ ദനുസുതപെതമാ-
ളുജ്ജജൃംഭേ ജയൈഷീ. വൃ൫

---

ചണ്ഡികയുടെ കോപമാകുന്ന തീയിൽ. അസുരോൽകരം=അസുര സമൂഹം.

ഇനി 'സുംഭാസുരവധകഥ'യെ വിവരിയ്ക്കുന്നു:—

വൃ൫ അതുല്യബലം ഭ്രാതരം കാത്യായനീസംഹൃതം=അതുല (അസദൃശ) മായ ബലത്തോടുകൂടിയ ഭ്രാവിനെ (സഹോദരനെ) കാത്യായനിയാൽ സംഹൃത (സംഹരിക്കപ്പെട്ടവ) നായിട്ടും, കോപാവേശോദ്ധതം അല്പസൈന്യം=കോപാവേശംകൊണ്ടു ഉദ്ധത (ഗർവ്വിഷ്ഠ) മായ അല്പസൈന്യത്തെ. തൽപരി......യംച=അവളുടെ (ദേവിയുടെ) പരിജനങ്ങളുടെ വിഘസപ്രായ (ഉച്ഛിഷ്ടപ്രായ) മായിട്ടും. ആലോക്യ=കണ്ടിട്ട് [ദേവിയുടെ പരിജനങ്ങൾ സൈന്യത്തിൽ അധികം ഭാഗത്തെയും തിന്നൊടുക്കുന്നതായി കണ്ടിട്ട്.] മാനീ=അഹങ്കാരി. തുംഗേ കനകമയശതാംഗേ=തുംഗ (ഉന്നത) വും കനകമയ (സ്വർണ്ണമയ) വും ആയ ശതാംഗ (രഥ) ത്തിൽ. ആരുഹ്യ=ആരോഹണം ചെയ്തിട്ട്. വാദ്യഘോഷൈഃ സമം=വാദ്യഘോഷങ്ങളോടുകൂടി. അത്യാമർദ്ദായ=യുദ്ധത്തിനായി. ജയൈഷീ=ജയേച്ഛു. ഉജ്ജജൃംഭേ=ഉജ്ജൃംഭിച്ചു; ചാടിപ്പുറപ്പെട്ടു.

അഗ്രേ കണ്ടാശു ഘണ്ടാഭയകരമൃഗരാ-
ജോപരി ഭ്രാജമാനാം
മുഷ്ക്കരം ബാഹുദണ്ഡങ്ങളിലിളകിന ച-
ക്രാദിദിവ്യായുധാം താം
ഉഗ്രൈരാരൂഢവാഹൈർവ്വിധൃതപരികരൈ-
ർമ്മാതൃവർഗ്ഗൈഃ പരീതാം
ദുർഗ്ഗാദേവീമസൌ വിസ്മയകുതുകഭയാ-
വിഷ്ടചേതാ ബഭാഷേ. ൪൬

"നാരീസീമന്തമേ! കേൾ, മമ നയനപഥേ
കിട്ടുവാനൊട്ടുനാളു-
ണ്ടാരൂഢാശം നിനയ്ക്കുന്നിതു ഭവതിയെ ഞാ-
നാസ്ഥിതാം കർണ്ണരന്ധ്ര

---

൪൬. ഘണ്ടാ...രി=ഘണ്ടകളെക്കൊണ്ടു ഭയങ്കരനായ മൃഗരാജന്റെ പുറത്ത്. ഭ്രാജമാനാം=ശോഭിക്കുന്ന. മുഷ്ക്ക.......ധാം=ഊക്കുള്ള കൈകളിൽ ഇളകുന്ന ചക്രം തുടങ്ങിയ ദിവ്യായുധങ്ങളോടുകൂടിയ. താം=അവളെ. ഉഗ്രൈഃ=ഭയങ്കരങ്ങളും. ആരൂഢവാഹൈഃ=വാഹനങ്ങളിൽ കയറിയവരും. വിധൃതപരികരൈഃ=കച്ചകെട്ടിയവരും ആയ. മാതൃവർഗ്ഗൈഃ പരീതാം=മാതൃവർഗ്ഗത്താൽ ചുററപ്പെട്ട. വിസ്മ .... താഃ=മനസ്സിൽ ആശ്ചര്യത്തോടും കുതുകത്തോടും ഭയത്തോടുംകൂടി. ദുർഗ്ഗാദേവീം=ദുർഗ്ഗാദേവിയോടു. ബഭാഷേ=ഭാഷിച്ചു; പറഞ്ഞു.

അടുത്ത ൪ പദ്യങ്ങൾ സുംഭന്റെ വാക്യമാണ്:—

൪൭ ആരൂഢാശം=വളരെ ആശയോടുകൂടി. കർണ്ണരന്ധ്രആസ്ഥിതാം=കർണ്ണരന്ധ്രത്തിൽ ഇരിക്കുന്ന; കേട്ടു പരിചിതയായ. കാമിനീനാം=സ്ത്രീകൾക്ക് [വെറുതെ ശ്രുതനടിച്ചുകൊണ്ടു ഫ

ശ്ശൂരതാപ്രൌഢി ഭാവിച്ചതു മതി വെറുതേ
ശോഭിയാ കാമിനീനാം
സാരസ്യം കൈവെടിഞ്ഞുള്ള ടവു സകലസ-
മ്മോഹനാകാരശീലേ! ൪൧

ചൊല്ലാമിക്കോപ്പു ശൌര്യത്തിനു ബത! മതിയ-
ല്ലാശ്രയിച്ചന്യദീയാ-
മുല്ലാസം പൂണ്ട ശക്തിം ചില മിടമ നടി-
ച്ചുദ്ധതാ യുദ്ധ്യസേ നീ
വല്ലാതേ ഡംഭു കാട്ടി കപചന ഞെളികയെ-
ന്നി പ്രവീരേഷു നീ താൻ
ചൊല്ലാരെക്കൊന്നൊടുക്കീ സമിതി? നിയതമു-
ച്ഛിഷ്ടമേ ലബ്ധമോർത്താൽ. ൪൨

---

ലമില്ല; സ്ത്രീകൾ സരസങ്ങളായ ലീലാവിലാസങ്ങളിൽ മാത്രമേ ശോഭിക്കുകയുള്ളൂ എന്നർത്ഥം. യുദ്ധാഭ്യുതയായ ദേവിയുടെ നേരെ, ഒരു സ്ത്രീ എന്ന നിലയിൽ സുംഭാസുരനുള്ള ആന്തരമായ പുച്ഛരസം ഈ പദ്യത്തിൽ സ്പഷ്ടമായി കാണാം.]

൪൨. അന്യദീയാം=മറെറാരുത്തനെ സംബന്ധിച്ച; മറെറാരാളുടെ. ശക്തിം=ശക്തിയെ. മിടമ=മിടുക്കു; മേന്മ. ഉദ്ധതാ=ഗർവ്വിഷ്ഠ. യുദ്ധ്യസേ=നീ യുദ്ധം ചെയ്യുന്നു കപചന ഞെളികയെന്നി=ചിലടത്തു ഞെളിയുകയല്ലാതെ. പ്രവീരേഷു=വീരന്മാരിൽ സമിതി=യുദ്ധത്തിൽ. [മററുള്ളവരെക്കൊണ്ടു യുദ്ധം ചെയ്യിച്ച് നീ ഗർവ്വിഷ്ഠയായിത്തീർന്നിരിക്കുന്നു. വെറുതെ ഡംഭു കാട്ടി ഞെളിയുകയല്ലാതെ, വീരന്മാരിൽ ആരേയെങ്കിലും യുദ്ധത്തിൽ നീ തന്നെ ത്താൻ കൊന്നിട്ടുണ്ടോ? മററുള്ള വീരന്മാരുടെ ഉച്ഛിഷ്ടം മാത്രമല്ലേ നിനക്കു കിട്ടിയിട്ടുള്ളൂ?]

സാക്ഷാൽ മായാമയീ നീ യുവതിപരിജനം
മുൻനടത്തി പ്രവീരാൻ
ഭോഃ കഷ്ടം! നിഗ്രഹിച്ചൂ; ബലമിതിനു പുന-
സ്ത്രീത്വമാത്രം വിചാരേ;
ശ്ലാഘ്യം മൽഭ്രാതരം കൊന്നടവു തവ പിഴ-
ച്ചൂ ത്രിലോകീമിനി വീഴ്ത്തും
വായ്ക്കും മൽബാഹുദണ്ഡം രഭടിതി തലതെറി-
ച്ചെന്നിയേ ചെററടങ്ങാ. ൪൯

എന്നാലിക്കണ്ടകൂട്ടത്തൊടു വിരവൊടു വേർ-
വെട്ടു നേരിട്ടു നീ താൻ
തന്നേ വന്നീടിദാനീം പ്രബലസമുചിതം
ദ്വന്ദ്വയുദ്ധം വിധാതും
അന്യോന്യം നമ്മിലെത്തുന്നളവരനിമിഷം
കൊണ്ടു നിൻപ്രാണവാതാ-
നെന്നും ക്രൂരമ്പുപേരാം കൊടിയ ഭുജഗവീ-
രന്നു തീനാക്കുവൻ ഞാൻ." ൫൦

---

൪൯. യുവതിപരിജനം=സ്ത്രീകളാകുന്ന പരിജനങ്ങളെ. പ്രവീരാൻ=വീരന്മാരെ. ബല .....രേ=സ്ത്രീയെന്നുള്ള വിചാരം മാത്രമേ നിനക്കു ഒരു ബലമുള്ളൂ. മൽഭ്രാതരം=എന്റെ സഹോദരനെ.

൫൦. പ്രബലസമുചിതം ദ്വന്ദ്വയുദ്ധം വിധാതും=ശക്തിമാന്മാൎക്കു ഉചിതമായ ദ്വന്ദ്വയുദ്ധം ചെയ്യുന്നതിന്. നമ്മിൽ അന്യോന്യം എത്തുന്നളവു=നാം തമ്മിൽ എതിരിടുമ്പോൾ. പ്രാണവാതാൻ=പ്രാണവായുക്കളെ. ക്രൂ.......ന്നു=ക്രൂരമ്പു എന്ന പേരായ സൎപ്പശ്രേഷ്ഠന്. [ശരങ്ങളാകുന്ന സൎപ്പങ്ങൾക്കു എന്നു രൂപകം.]

ഇതി കേട്ടു ഗിരം പ്രവൃദ്ധകോപ-
പ്രസരസ്മേരഗഭീരവക്ത്രചന്ദ്രാ
ശിതബാണമിളക്കി ബാഹുവല്യാ
പ്രതിവാചം നിജഗാദ വിശ്വമാതാ. ൯൧

"രാജൻ! കേൾ ദാനവാനാം പ്രഥിതഭുജബലം
തം ഭവന്തം ത്രിലോകീ-
ഭാജാമാപന്നവാചാ പല വഴിയിൽ വയം
വീര! കേൾപ്പുണ്ടു പണ്ടേ;
ആശങ്കേ നേതുമിമ്മാം പ്രഥമമുടനയ-
ച്ചോരു സുഗ്രീവനോടി-
ന്നീതാൻ ചോദിച്ചറിഞ്ഞീലയോ; മറ്റുകൊ-
ണ്ടിത്തരം ജല്പിതം തേ. ൯൨

---

൯൧. പ്രവൃ . . . ന്ദ്രാ=പ്രവൃദ്ധമായ കോപത്തിന്റെ പ്രസരം (വ്യാപ്തി) കൊണ്ടു സ്മേര (മന്ദസ്മിതസുന്ദര) വും ഗഭീരവും ചന്ദ്രനെപ്പോലെ മനോഹരവുമായ മുഖത്തോടുകൂടി. ബാഹുവല്യാ ശിതബാണങ്ങളിളക്കി=വല്ലിപോലെയിരിക്കുന്ന കൈകൊണ്ടു തീക്ഷ്ണങ്ങളായ ബാണങ്ങളെ ഇളക്കി. പ്രതിവാചം=ഉത്തരം. [ദ്വിതീയൈകവചനം] നിജഗാദ=നിഗദിച്ചു; പറഞ്ഞു.

രണ്ടു പദ്യങ്ങളെക്കൊണ്ടു ദേവി മറുപടി പറയുന്നു:—

൯൨. ദാനവാനാം=അസുരന്മാരിൽവെച്ച്. പ്രഥിതഭുജബലം=പ്രഥിത (പ്രസിദ്ധ) മായ ഭുജബലം (കൈയൂക്ക) ഉള്ള. തം ഭവന്തം=അ ഭവാനെ. ത്രിലോകീഭാജാം=ത്രിലോകവാസികളുടെ. ആപന്നവാചാ=ആപന്ന (ആപ്ത) മായ വാക്കുകൊണ്ട്. ആശങ്കേ=ഞാൻ സംശയിക്കുന്നു മാം നേതും=എന്നെ കൊണ്ടുപോകുന്നതിന്. [ആദ്യം നീ അയച്ച ദൂതനായ സുഗ്രീവനോടു ചോദിച്ചു

എന്നാൽ നിൽക്കങ്ങതെല്ലാം; ബലമിതപരമ-
ല്ലെൻവിഭൂതിസ്വരൂപം
തന്നേ, കാണെങ്കിലെല്ലാമിതു വപുഷി ലയി-
യ്ക്കുന്നതിങ്ങസ്മദീയേ;
സന്നദ്ധാ സാഹമേകാ സ്വഭടസദൃശമാം
ദ്വന്ദ്വയുദ്ധാത്ഥമിപ്പോൾ,
നന്നായ്ക്കോപ്പിട്ടുറച്ചെന്നൊരു മുതിരുക; നിൻ
പ്രാണഹാരീ ശരോയം." ൻ൩

ഇത്യുക്ത്വാ പരമേശ്വരീ പരിജനാ-
നൊന്നിച്ചു കാളീമുഖാ-
നത്യുക്താനഥ തങ്കലാക്കി വിസര-
ന്നിസ്സീമതേജോഭരാ
യുദ്ധാത്ഥം പ്രകടയ്യ ചാപനിനദം
സന്നാനഹീത സ്മ സാ;

---

കാര്യം മുഴവൻ മനസ്സിലാക്കാതിരുന്നതുകൊണ്ടാണ് നീ ഇപ്പോൾ ഇങ്ങിനെ ജല്പിക്കുന്നതു് ]

൩൯. ഈ ബലം അപരമല്ല=ഇക്കാണുന്ന സൈന്യം അന്യമല്ല. എൻ.......പം=എൻെറ മാഹാത്മ്യംകൊണ്ടുണ്ടായതു്. വപുഷി=വപുസ്സിൽ; ദേഹത്തിൽ. ഏകാ സാ അഹം=ഒരുത്തിയായ ആ ഞാൻ. ദ്വന്ദ്വയുദ്ധാത്ഥം=ദ്വന്ദ്വയുദ്ധത്തിന്. സന്നദ്ധാ=ഒരുങ്ങീട്ടിരിക്കുന്നു. അയം ശരഃ=ഈ അമ്പ്. നിൻ പ്രാണഹാരീ=നിൻെറ അന്തകനാകുന്നു.

൪൦. കാളീമുഖാൻ=കാളി തുടങ്ങിയ. വിസ.....രാ=വിസരത്തും (വ്യാപിക്കുന്നതും) നിസ്സീമവുമായ തേജോഭരം (പ്രഭാവ

ബഢാഹംകൃതി സംരംഭം കടു നദൻ
പോരിന്നണഞ്ഞീടിനാൻ. ൰൪

ഗദ്യം—൪.

തദനു മഹേശ്വരിതാനും തിറവിയ ശുംഭാസുരനും വൻപോടെത്തിപ്പെരുമഴ ചൊരിയുംപോലെ ശരഭസമമ്പുകളെയ്തും ചക്രഗണങ്ങൾ ചുഴററിയെറിഞ്ഞും പീലിക്കുന്തം വാളൊച്ചാട്ടിയുമോടിയണഞ്ഞുടൽചിതറുംവണ്ണം ത്രിശിഖംകൊണ്ടും പരിഘംകൊണ്ടും മുൾത്തടികൊണ്ടും കുന്തംകൊണ്ടും വെണ്മഴുകൊണ്ടും തമ്മിലനേകം പ്രഹൃതിതുടർന്നും തുമുലം കലഹമിയന്നദശായാം. ചണ്ഡിമ തേടിന ചണ്ഡിക തന്നാലസ്തമനുത്തമശസ്ത്രകദംബം, മെയ്വാളും പുകൾകൊണ്ടു മഹാസുരനഴറിമുറിച്ചങ്ങകലെയെറിഞ്ഞാൻ. വൻപുനടിച്ചൊരു സ്തംഭനയച്ചൊരു മന്ത്രാസ്ത്രങ്ങളിതൊന്നു പറവതു സന്ത്രാസിതദിശമിളകിവരുമ്പോൾ പരമേശ്വരിയും വിശ്വഭയങ്കരഹുംകൃ

---

തിശയത്തോടുകൂടിയവർ. ചാപനിനദം പ്രകടയ്യ=ഞാണൊലിപ്പൊപ്പെടുവിച്ച്. സന്നാഹിതാസ്ത്ര=വേണ്ടവണ്ണം ഒരുങ്ങി. ബഢാഹംകൃതി=അഹങ്കാരത്തോടുകൂടി [ക്രി: വി:] കടു=കഠിനമായി. നദൻ=ശബ്ദിച്ചുംകൊണ്ട്.

ഗദ്യം ൪. തിറവിയ=ധീരനായ. ത്രിശിഖം=ത്രിശൂലം. പരിഘം=ഇരിമ്പുലക്ക. പ്രഹൃതി=താഡനം. തുമുലം കലഹം=ഘോരയുദ്ധം. ചണ്ഡിമ=ക്രൂരത. അസ്തം=ക്ഷിപ്തം; പ്രയോഗിക്കപ്പെട്ടത്. അനുത്തമശസ്ത്രകദംബം=അനുത്തമ (അത്യുത്തമ) മായ ശസ്ത്ര

തികൊണ്ടു സസ്മിതവദനം ഭസ്മീകുരുതേ പുനരപി മാനീ ദാനവപരിവൃഢനുടനുടനെയും ബാണശ്രേണിഭിരാത്മശരീരേ വിഹതപ്രായേ സുമഹിതവിഭവാ ഭഗവതി സാക്ഷാലഹിതവിനാശിനി തൽകരലസിതം കാർമ്മുകമുച്ചൈരർക്കശതോജ്ജ്വലകർക്കശമഹസാ ചക്രംകൊണ്ടു ചൂർണ്ണീചക്രേ. തദനു ദനൂൽഭവരാജന്നരത്തൊരു കോപാല്യുഗ്രതരം കൊടിമരവും വളർകതിരാം തേർകുതിരകൾനാലും തേരിലുലാവിന സാരഥിതന്നെയുമിടതലയിളകിന നിശിതകൃപാണവുമർദ്ധശശാങ്കമഹായുധമേൽപിച്ചർദ്ദയതിസ്മ ജനാർദ്ദനമായാ. പിന്നെ നിരായുധനാമസുരേന്ദ്രൻ തുംഗശതാംഗാലൊന്നു കുതിച്ചതിരുഷ്ടോ മുഷ്ടിമുറുക്കിയടുക്കും നേരം പരമേശ്വരിയും പ്രൌഢമൃഗേന്ദ്രാൽ പ്രസഭമിറങ്ങിപ്രകടിതകഠിനഭുജായുധഭീമാ ദൈത്യഭടേന നിയോദ്ധുമണഞ്ഞു. തൽക്ഷണമിരുവരുമീശ്വരനേ

---

കദംബം (ആയുധസമൂഹം). സന്ത്രാസിതദിശം=ദിക്കുകളെ ഭയപ്പെടുത്തിക്കൊണ്ട്. ബാണശ്രേണിഭിഃ=ബാണക്കൂട്ടത്താൽ. ആത്മശരീരം=തന്റെ ശരീരം. വിഹതപ്രായേ=നഷ്ടപ്രായമായപ്പോൾ. കരലസിതം കാർമ്മുകം=കൈയിൽ വിളങ്ങുന്ന വില്ല്. അർക്ക......സാ=അനേകം സൂര്യന്മാരെപ്പോലെ ഉജ്ജ്വലവും തീവ്രവുമായ ശോഭയോടുകൂടിയ. (ചക്രംകൊണ്ട്) ചൂർണ്ണീചക്രേ=തവിടുപൊടിയാക്കി. വളർകതിർ=വർദ്ധിച്ച ശോഭയോടുകൂടിയ. നിശിതകൃപാണം=മൂർച്ചയുള്ള വാൾ. അർദ്ധ......ധം=അർദ്ധചന്ദ്രാകൃതിയിലുള്ള ആയുധവിശേഷം. അർദ്ദയതിസ്മ=പീഡിപ്പിച്ചു. തുംഗശതാംഗാൽ=വലിയ രഥത്തിൽനിന്ന്. പ്രക......മാ=കൈകളിൽ ഇളകുന്ന കഠിനായു

ശിവ! ക്ഷീണവീര്യന്മാർ നിഷ്ഠുരമുഷ്ടികൾകൊണ്ടു കമച്ചും, ദിക്കുകൾ പൊട്ടുംപടി ചുനദിച്ചും, പെരുമാററങ്ങളിൽ മെല്ലനടിച്ചും, പരമാശ്ചര്യം ജഗതി വിതച്ചും, ഘോരാടോപം പോരാടുമ്പോൾ, പരമേശ്വരിയും തന്നെയെടുത്തുംകൊണ്ടു നഭസ്ഥലസീമനി പൊക്കി സുരാരിയോടവിടന്നും ബതപോർചെയ്താവതു പെരുമാററത്തിൽ പരിചു ചുഴററിനിലത്തു നിപാത്യ നനർദ്ദ നിതാന്തം. പുനരപി സരഭസമുഴറിയെഴുന്നീററന്തകനെന്നുകണക്കേ ഹന്ത! നിയന്ത്രിതമുഷ്ടി നിഘണ്ടുമടുക്കുംദാനവപരിവൃഢവക്ഷോരംഗേ ദൃഢമേറീടിനശൂലംകൊണ്ടൊരു കുത്തുകൊടുത്തു സലീലമപാതയദഖിലജനാനാമഭയവിധാത്രീ ത്രിഭുവനധാത്രീ.

കൊല്പറീടും ത്രിശൂലാഞ്ചലശകലിതവ-
ക്ഷഃസ്ഥലോ വീണവന്യാം
മുൽപ്പാടുള്ളോൽപ്രഭാമൽഭുതകനകകിരീ-
ടാദിഭൂഷോജ്ജ്വലാംഗീം

---

ങ്ങളെക്കൊണ്ടു ഭയങ്കരി. ദൈത്യരോടെന്ന നിയോദ്ധും=ദൈത്യരുടെനോടു (സുംഭനോടു) കൂടി ബാഹുയുദ്ധം ചെയ്യുന്നതിന്. നിപാത്യ=നിപതിപ്പിച്ചിട്ട്; വീഴ്ത്തീട്ട്. നനർദ്ദ=അട്ടഹസിച്ചു. അപാതയൽ=പതിപ്പിച്ചു; വീഴ്ത്തി.

൬൫. ത്രിശൂ...ലഃ=ത്രിശൂലത്തിന്റെ അഞ്ചലം (അഗ്രം). കൊണ്ടു ശകലിതമായ (കഷണം കഷണമായി മുറിക്കപ്പെട്ട) വക്ഷഃസ്ഥലത്തോടുകൂടിയ. അവന്യാം=അവനി (ഭൂമി)യിൽ. മുൽപാട്=മുൻപിൽ. ഉള്ളൽപ്രഭാം = വളരെ പ്രഭയോടുകൂടിയവളും. അൽഭു...... ഗീം= വിചിത്രങ്ങളായ പൊൻകിരീടം തുടങ്ങിയ അലങ്കാരങ്ങളെ

ഇപ്പാരിൻപുണ്യപാളീം ത്രിഭുവനജനനീം
കണ്ടുകണ്ടെന്തുചൊൽവൂ?
നിഷ്പ്രാണോ യോഗിഗമ്യാം ഗതിമലഭതസും-
ഭോപി സംഭാവ്യജന്മാ. ൯൭

എട്ടാശാന്തം വിളങ്ങീ, സുരമുനികൾ മുദാ
മേൽക്കുമേൽ കൈവണങ്ങീ,
പെട്ടെന്നൊന്നന്നടങ്ങീ ഖലജനനിവഹം,
ദിവ്യതൂര്യ്യം മുഴങ്ങീ,
ദുഷ്ടേ സുംഭാസുരേന്ദ്രേ മഹിഷവിമഥിനീ-
ശൂലകാലാഗ്നിദഗ്ദ്ധേ
വൃഷ്ടിം പൌഷ്പീം കിരന്തസ്സകലസുരഗണാഃ
സ്തോത്രഭേദം തുടങ്ങീ. ൯൮

---

കൊണ്ട് ഉജ്ജ്വലങ്ങളായ അംഗങ്ങളോടുകൂടിയവളും. ഇപ്പാരിൻ പുണ്യപാളീം=ഈ ലോകത്തിന്റെ സുകൃതപരിപാകവും ആയ. ത്രിഭുവനജനനീം=ലോകമാതാവിനെ. നിഷ്പ്രാണഃ= പ്രാണൻ പോയിട്ട്. യോഗിഗമ്യാം ഗതിം=യോഗികൾക്കുമാത്രം സുലഭമായ ഗതിയെ. അലഭത=ലഭിച്ചു. സംഭാവ്യജന്മാ=ബഹുമാനിക്കത്തക്ക ജനനത്തോടുകൂടിയവൻ.

൯൮ ആശാന്തം=ദിഗന്തം. ഖലജനനിവഹം=ദുഷ്ടസമൂഹം. ദിവ്യതൂര്യ്യം=സ്വർഗ്ഗത്തിലെ ഭേരി. ദുഷ്ടേ സുംഭാസുരേന്ദ്രേ=ദുഷ്ടനായ സുംഭാസുരൻ. മഹി......ദഗ്ദ്ധേ=മഹിഷമർദ്ദിനിയായ ദേവിയുടെ ശൂലമാകുന്ന കാലാഗ്നിയിൽ ദഹിച്ചപ്പോൾ [സതിസപ്തമി]. പൌഷ്പീം വൃഷ്ടിം കിരന്തഃ = പുഷ്പവൃഷ്ടി പൊഴിക്കുന്നവരായ. സകല സുരഗണാഃ=എല്ലാ ദേവസമൂഹങ്ങളും. സ്തോത്രഭേദം = പലതരത്തിലുള്ള സ്തോത്രങ്ങൾ.

"നമോസ്തു കാരുണ്യസുധാംബുരാശേ!
നമോസ്തു കാമാപ്പ്ണകാമധേനോ!
നമോസ്തു നാനാഗമമൃഗ്യമൂത്ത്രേ!
നമോസ്തു നാരായണി! സന്തതം തേ. ൯൧

പ്രസീദ ദുർഗ്ഗേ! മഥിതാരിവർഗ്ഗേ!
പ്രസീദ മായേ! മദനാരിജായേ!
പ്രസീദ ഭദ്രേ! പരതത്വമുദ്രേ!
പ്രസീദ ധന്യേ! കുലശൈലകന്യേ!. ൯൨

എപ്രായം തെളിതേനിലമ്മധുരിമാ,
പുഷ്പേഷു സൌരഭ്യമ-
ങ്ങെപ്രായം, മൃഗലാഞ്ഛനേ കളുർനിലാ-
വെപ്രായമുൽഭാസതേ,

---

അടുത്ത ൪ പദ്യങ്ങളെക്കൊണ്ടും ഒരു ദണ്ഡകംകൊണ്ടും ദേവസമൂഹത്തിന്റെ 'സ്തോത്രഭേദ'ത്തെ കാണിക്കുന്നു:—

൯൧. കാരുണ്യ.......ശി=കരുണാമൃതസമുദ്രം. കാമാ........ന=അഭീഷ്ടദാനത്തിനു കാമധേനുവായിട്ടുള്ളവൾ. നാനാ........ത്തി=പല വേദങ്ങളിലും അന്വേഷിച്ച് അറിയേണ്ട സ്വരൂപത്തോടുകൂടിയവൾ; വേദസ്വരൂപിണി. തേ നമഃ അസ്തു=നിനക്കു നമസ്കാരം ഭവിക്കട്ടെ.

൯൨. മഥി........ർഗ്ഗ=മഥിത (നാശിത) മായ അരിവർഗ്ഗ (ശത്രുസമൂഹ)ത്തോടുകൂടിയവൾ. മദനാരിജായ = മദനാരിയുടെ (ശിവന്റെ) ജായ (ഭാര്യ.) പരതത്വമുദ്ര=പരതത്വത്തിന്റെ മുദ്ര (അളവ്) യായിട്ടുള്ളവൾ. കുലശൈലകന്യ = ഹിമവൽപുത്രി. പ്രസീദ=നീ പ്രസാദിക്കണമേ!.

൯൩. മധുരിമ=മാധുര്യം. പുഷ്പേഷു=പൂക്കളിൽ. മൃഗലാഞ്ഛനേ=ചന്ദ്രനിൽ. എപ്രായം=എങ്ങിനെ. ഉൽഭാസതേ=ശോഭിക്കുന്നു

എപ്പ്രായം ബത പാലിൽ നെയ്യു,മഴകോ-
ടപ്പ്രായമുള്ളൊന്നുപോ-
ലിപ്പാരെങ്ങുമഹോ! മഹേശ്വരി! ഭവ-
ത്തത്ത്വം ഭവധ്വംസനം. ൯൯

നിർമ്മായം വാക്കിലാമല്ലകൃതകവചസാം
പോലു,മിന്നിൻപ്രഭാവം
മന്ദന്മാരെങ്ങിനേ നാം പുകഴ്വതു ഗിരാ
ദേവി! വിശ്വൈകനാഥേ?
എന്നാലത്യന്തഭക്തിപ്രമദതരളിത-
സ്വാന്തന്മാം മാദൃശാനാ-
മന്യൂനസ്തോത്രമാം ചാപലമിതു കരുണാ-
ബ്ധേ! പൊറുക്കേണമെല്ലാം. ൧൦൦

ദണ്ഡകം ൨.

൧. മാഹാത്മ്യരീതി പുകഴാകുന്നതല്ല ശിവ!
ലോകാപദുദ്ധരണമന്ത്രം, മഥിതജഗദന്തം, മഹിഷദ

---

൯൯. ഭവത്തത്ത്വം=നിന്തിരുവടിയുടെ തത്ത്വം. ഭവധ്വംസനം=സംസാരനാശനം. [ഇക്കാണുന്ന പ്രപഞ്ചത്തിന്റെ സത്തായ ഭാഗം ദേവിയാണെന്നർത്ഥം]

൧൦൦. അകൃ......സാം=അകൃതകമായ (കൃത്രിമമല്ലാത്ത) വചസ്സോടുകൂടിയവർക്ക്; ദിവ്യന്മാർക്ക്. ഗിരാ= വാക്കുകൊണ്ട്. അത്യ....നാം=അതിരുകവിഞ്ഞ ഭക്തികൊണ്ടും സന്തോഷംകൊണ്ടും ഉള്ളു നിറഞ്ഞവരായ മാദൃശാനാം=എന്നെപ്പോലെയുള്ളവരുടെ.

ദണ്ഡകം ൨ (1) ലോകാ......ന്ത്രം=ലോകത്തെ ആപത്തിൽനിന്നു ഉദ്ധരിക്കുന്നതിനുള്ള മന്ത്രം. മഥിതജഗദന്തം=മഥിത(പീഡി

നുജന്തം, മികവുയരരഭസശിഖിശിഖയിലുടനരുളിയൊരു ഹരമഹിഷി! തവ കനിവനന്തം. ൨. സുംഭോ നിസുംഭ ഇതി വൻപാന്ന ദാനവവരന്മാരൊടൊത്തസുരയൂഥം, സുഭടസമവേതം, സപദി കൊല ചെയ്തു, അഭയമുടനലകകളിലരുളിയൊരു തവ മഹിമ മനസി കനമുദയതു സുജാതം. ൩. ചൊല്ലാവതല്ല ശിവ! തേ രക്തബീജവധമെല്ലായിലും ജയതി മേലേ, ജ്വലിതശിതശൂലേ!, ചരണതലമൂലേ, പലപൊഴുതുമടിമതകമഗതികളിലൊരുകനിവു ജനനി! തവ ഭവതു വഴിപോലേ. ൪. അനന്തം ഞങ്ങളിൽവരുന്നോരുസങ്കടമതെന്നോ ത്വം കളക നാഥേ!, അനുപമവിഭൂതേ!, ജനശരണഭൂതേ!, നിനവു തവ തിരുവുടലിലനസമയമനകലയ പരിശമിതഭുവനതലഭീതേ!.”

---

ത)മായ ജഗത്തേ(ലോകപ്രാന്ത)ത്തോടുകൂടിയവനായ. തം മഹിഷദനുജം = ആ മഹിഷാസുരനെ. രഭസ ....യിൽ = കോപാഗ്നിജ്വാലയിൽ. (2) അസുരയൂഥം= അസുരസമൂഹം. സുഭടസമവേതം= ഉൽകൃഷ്ടഭടന്മാരോടുകൂടിയത്. സുജാതം=ഉത്തമം. ഉദയതു = ഉദിക്കട്ടെ. (3) ജയതി=ജയിക്കുന്നു. ജ്വലിതശിതശൂല = ജ്വലിക്കുന്നതും മൂർച്ചയുള്ളതുമായ ശൂലത്തോടുകൂടിയവളേ. ചരണതലമൂലേ = കാലടികളിൽ. അടിമതകം = അടിമകളായ. ഭവതു=ഭവിക്കട്ടെ; ഉണ്ടാകുമാറാകട്ടെ. (4) അനു ...തി = അനുപമ(അസദൃശ)മായ വിഭൂതി (മാഹാത്മ്യം) ഉള്ള. ജനശരണഭൂത = ജനങ്ങൾക്കു ശരണമായിത്തീർന്നവളേ. അനുസമയം = എല്ലായ്പോഴും. അനുകലയ = നീ ചെയ്താലും. പരി.... ...തി=പരിശമിതമായ (മുഴുവൻ ശമിപ്പിക്കപ്പെട്ട) ഭുവനതലഭീതിയോടുകൂടിയവളേ.

ചിരമിതി കൃതനാനാസ്തോത്രഗാഥാനനാഥാൻ
കരുണയൊടു കടാക്ഷൈർമ്മോദയന്തീ നിലിംപാൻ
സരസമൃദുലഹാസംപൂണ്ടു ഗൌരീ തദാനീ-
മൊരുഗിരമരുൾചെയ്തു ശൃണ്വതാം വിശ്വഭാജാം

"എല്ലാരും കേൾക്ക ദേവാ! വചനമവിതഥം
മാമകം നിങ്ങളൊന്നി-
ച്ചെല്ലാനാളും നിനച്ചീടുക വിവിധവിപ-
ത്സങ്കടേ ശങ്കരീം മാം;
ചൊല്ലാമനോരമേ തൽസകലമപിച നി-
ർമ്മൂല്യ സംപൂരയിഷ്യേ
കല്യാണോല്ലാസ;മെന്നാൽ നിജനിജഭവനം
പ്രാപ്യ മോദദ്ധ്വമിന്നേ." ൧൦൨

എന്നിത്ഥം ചൊല്ലിമെല്ലേ മഹിഷമഥിനി ത-
ന്മൂർദ്ധ്നി കൈക്കൂപ്പിനിൽക്കും

---

൧൦൧. കൃത ... ...ഥാൻ=പലതരത്തിൽ സ്തുതിച്ചവരും. അനാഥാൻ=അനാഥരുമായ. നിലിംപാൻ=ദേവകളെ. കടാക്ഷൈഃ മോദയന്തീ=കടാക്ഷംകൊണ്ടു സന്തോഷിപ്പിച്ച്. ശൃണ്വതാം=കേട്ടുകൊണ്ടിരിക്കുന്ന. വിശ്വഭാജാം=ലോകവാസികളെ ഉദ്ദേശിച്ച്.

ദേവിയുടെ അരുളപ്പാട്:—

൧൦൨. ദേവാഃ=അല്ലയോ ദേവന്മാരെ! അവിതഥം=സത്യം. മാമകം=എന്റെ. വിവി... ...ടേ=പലതരത്തിലുള്ള ആപത്തുവരുമ്പോൾ. തൽസകലം അപി നിർമ്മൂല്യ= അതെല്ലാം വേരോടുകൂടി നശിപ്പിച്ച്. സംപൂരയിഷ്യേ = ഞാൻ പൂരിപ്പിച്ചേക്കാം. കല്യാണോല്ലാസം=മംഗളവിലാസത്തെ. പ്രാപ്യ=ചെന്ന്. മോദദ്ധ്വം = നിങ്ങൾ സന്തോഷിക്കുവിൻ

൧൦൩. വൃന്ദൈഃ=സമൂഹങ്ങളാൽ. നന്നമ്യമാനാ=വീണ്ടും വീ

വൃന്ദൈർന്നമ്യമാനാ ജയജയവചന-
ശ്ലാഘിനാം വിശപാഭാജാം
ഒന്നാങ്ങാലോക്യ ദേവാൻ മഹിമനിധി മറ-
ഞ്ഞീടിനാൾ; വാനിൽവാണൂ
വിണ്ണോരെല്ലാം; ചരസ്ഥാവരമുലകിടവും
പ്രോൽത്തമാശപാസ്തമാസീൽ. ൧൦൩
സ്ഫുരണജിതാരുണബിംബാം
ഗുരുബലപരിഭൃതദനുജനികരുംബാം
കരധൃതചാപകളംബാം
പരിചിനവൈ സിംഹവാഹിനീമംബാം. ൧൦൪

---

ണ്ടും നമിക്കപ്പെടുന്നവളായിട്ട്. ജയജയവചനശ്ലാഘിനാംവിശപാഭാജാം = 'ജയജയശബ്ദം'കൊണ്ടു വാഴ്ത്തുന്ന ലോകവാസികളുടെ. ആലോക്യ=നോക്കീട്ട്. ആശപാസ്തം ആസീൽ = ആശപാസ്തമായിത്തീൎന്നു.

കവി ഈ വിധം കഥയെ മംഗളപരമായി പൎയ്യവസാനിപ്പിച്ച്, ദേവീസ്തോത്രരൂപമായ രണ്ടു ശ്ലോകങ്ങളെക്കൊണ്ടു ഗ്രന്ഥത്തെ ഉപസംഹരിക്കുന്നു:—

൧൦൪. സ്ഫുരണ ......ബാ=സ്ഫുരണം (വിസ്ഫുരണം; പ്രകാശം) കൊണ്ടു ജിതമായ (ജയിക്കപ്പെട്ട) അരുണബിംബ (സൂൎയ്യബിംബ) ത്തോടുകൂടിയവൾ. ഗുരു .....ബാ=ഗുരുവായ (മഹത്തായ) ബലം (ശക്തി; സൈന്യം) കൊണ്ടു പരിഭൃതമായ (തോല്പിക്കപ്പെട്ട) ദനുജ (അസുര)ന്മാരുടെ നികരുംബ (സമൂഹ)ത്തോടുകൂടിയവൾ. കര.... ...ബാ=കരങ്ങളിൽ ധൃതമായ ചാപകളംബ (വില്ലും അമ്പും)ങ്ങളോടുകൂടിയവൾ. സിംഹവാഹിനീ=സിംഹത്തെ വാഹനമാക്കിയവൾ. [ഇവയെല്ലാം "അംബ"യുടെ വിശേഷണങ്ങൾ] അംബാം = അമ്മയെ; ലോകജനനിയെ. പരിചിനവൈ= ഞാൻ പരിചയിക്കട്ടെ; ഞാൻ സേവിച്ചുകൊള്ളട്ടെ!. [ആൎയ്യ: ലോട്ട്. ഉ. പു. ഏ. വ]

ചണ്ഡമുണ്ഡമഥിനീം പ്രചണ്ഡഭുജദണ്ഡ-
ഖണ്ഡിതകൃപാണികാ-
ഖണ്ഡിതോൽഭടനിസുംഭസുംഭമുഖദാന-
വേശചരവത്രുഥിനീം
കർണ്ണികാരനിഭവർണ്ണികാം നിയമിലോക-
ഹൃൽകമലകർണ്ണികാം
ചണ്ഡികാമുപലഭാമഹേ മരണസങ്ക-
ടേ മനസി ചണ്ഡികാം. ൧൦൫

---



൧൦൫. ചണ്ഡമുണ്ഡമഥിനീ= ചണ്ഡമുണ്ഡാസുരന്മാരെ ധ്വംസിച്ചവൾ. പ്രചണ്ഡ......നീ=പ്രചണ്ഡ(ഭയങ്കര)മായ ഭുജദണ്ഡത്തിൽ ഖണ്ഡിത (ധൃത)മായ കൃപാണിക (വാൾ)കൊണ്ടു ഖണ്ഡിതന്മാരും ഉൽഭടന്മാരും ആയ നിസുംഭസുംഭന്മാർ തുടങ്ങിയ ദാനവേശചരന്മാരുടെ വരൂഥിനി(സേന)യോടുകൂടിയവൾ. കർണ്ണി......കാം= കർണ്ണികാരം (കൊന്നപ്പൂ) പോലെയുള്ള നിറത്തോടുകൂടിയവൾ. നിയ ......കാം=നിയമിലോക (മുനിസമൂഹ)ത്തിന്റെ ഹൃൽകമല(ഹൃദയകമല)ത്തിലുള്ള കർണ്ണിക (പൂവിന്റെ നടുവിൽ കാണാവുള്ള മൊട്ടു). മരണസങ്കടേ=മരണവേദന അനുഭവിക്കുമ്പോൾ. മനസി=ഉള്ളിൽ ചണ്ഡികാം=ദേവിയെ. ഉപലഭാമഹേ= ഞങ്ങൾ കാണുമാറാകണമേ!.

സമാപ്തം.

